

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 03 No. 10 | THE ONLINE OFFICIAL NEWS BULLETTIN | 2020 March 7

SEASON OF GREAT LENT | വലിയ നോമ്പുകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 8 ♪3 | 9 ♪7 | 10 ♪3 | 11 ♪7 | 12 ♪3 | 13 ♪7 | 14 ♪3 |
|  hadbšabo d Mshri'o (Paralytic) 3rd Sunday of Great Lent |  arb'in sohde sebastya Comme. of the 40 martyrs of Sebaste. 129th Mem. of Ambattu Geevarghese Mar Coorilose (Angamaly Cheria Palli) | | | | | |

# പാത്രിയർക്കീസ് വിഭാഗം നീതിന്യായ വ്യവസ്ഥയെ വെല്ലുവിളിക്കുന്നു: പ. കാതോലിക്കാ ബാവാ

കോട്ടയം; ഇന്ത്യൻ ഭരണഘടനയെയും നീതിന്യായ വ്യവസ്ഥയെയും വെല്ലുവിളിക്കുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ അനീതികൾ കണ്ട് സർക്കാരും ഉദ്യോഗസ്ഥന്മാരും നോക്കി നിൽക്കുന്നത് ദുഃഖകരമാണെന്ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. ഈ നാട്ടിൽ തർക്കങ്ങൾ ഉണ്ടാകുമ്പോൾ അത് പരിഹരിക്കാൻ കോടതികൾക്ക് ഉത്തരവാദിത്വം ഉണ്ട്. കോടതി വിധികൾ അനുസരിക്കാതെ അതിനെതിരെ സമരം ചെയ്യുന്നത് അരാജകത്വത്തിലേക്ക് വഴിതെളിക്കും.

പാത്രിയർക്കീസ് വിഭാഗത്തിന് അനുകൂലമായി കോടതി വിധികൾ ഉണ്ടായപ്പോൾ അവയെല്ലാം നിമിഷങ്ങൾക്കകം അവർ നടപ്പാക്കി. ഇപ്പോൾ വിധികൾ എതിരാകുമ്പോൾ കോടതികളെ കുറ്റം പറയുന്നത് തികഞ്ഞ അവസരവാദമാണ്. ഓർത്തഡോക്സ് സഭയുടെ ഭരണഘടന അനുസരച്ച് 1958 മുതൽ ഭരിക്കപ്പെട്ടുകൊണ്ടിരുന്ന പള്ളികൾ പാത്രിയർക്കീസ് വിഭാഗം കൈയേറി ആധിപത്യം സ്ഥാപിക്കുകയായിരുന്നു. അപ്രകാരമുള്ള അനധികൃത കൈയ്യേറ്റങ്ങൾക്കെതിരെയാണ് ഇപ്പോൾ കോടതികൾ വിധിയെഴുതുന്നത്. 1970 മുതൽ പാത്രിയർക്കീസ് വിഭാഗം നടത്തിയ അനധികൃത കൈയ്യേറ്റങ്ങൾക്ക് ലഭിച്ച പ്രതിഫലമാണ് ഇപ്പോൾ അവർ അനുഭവിച്ചുകൊണ്ടിരിക്കുന്നത്. അനവധി കേസുകളിൽ സുപ്രീം കോടതിയിലെയും ഹൈക്കോടതിയിലെയും വിവിധ ജഡ്ജിമാർ നയിക്കുന്ന ബെഞ്ചുകളിൽ നിന്നാണ് വിധികൾ ഉണ്ടായിരിക്കുന്നത്. അവയെല്ലാം നീതിക്കെതിരാണെന്നു പറയുന്നവർ നിയമവ്യവസ്ഥയെ തന്നെയാണ് നിഷേധിക്കുന്നത്.

പരിചയസമ്പന്നരായ ജഡ്ജിമാരെ നിയമം പഠിപ്പിക്കാനാണ് പാത്രിയർക്കീസ് വിഭാഗം ശ്രമിക്കുന്നത്. ആരുടെയും ആരാധന സ്വാതന്ത്ര്യം ഹനിക്കണമെന്ന് ഓർത്തഡോക്സ് സഭയോ കോടതികളോ ആവശ്യപ്പെട്ടിട്ടില്ല. കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ വരുന്ന നിയമാനുസൃത വികാരിയെ തടയാൻ ശ്രമിക്കുമ്പോഴാണ് ഒരു വിഭാഗത്തെ പുറത്താക്കാൻ പോലീസ് നിർബന്ധിതരാകുന്നത്. നിയമാനുസൃത വികാരിയെ തടയാതെ എല്ലാവർക്കും ഒരുമിച്ച് സമാധാനമായി ആരാധന നടത്താൻ സൗകര്യം ഉണ്ടാവണം. നിയമം നടപ്പാക്കാൻ ബാധ്യതയുള്ള അധികാരികളെ അതിന്റെ പേരിൽ കുറ്റം പറയുകയും ഭീഷണി കത്ത് എഴുതുകയും ചെയ്യുന്നത് ജനാധിപത്യ വ്യവസ്ഥയ്ക്കും സംസ്കാരമുള്ള ജനസമൂഹത്തിനും ഭൂഷണമല്ലെന്നും പ. കാതോലിക്കാ ബാവാ പറഞ്ഞു.




# അപരനെ കരുതുന്നതാണ് ആത്മീകതയുടെ പരിപൂർണ്ണത: പ. കാതോലിക്കാ ബാവ

പരുമല - അപരനെ കരുതുന്നതാണ് ആത്മീകതയുടെ പരിപൂർണ്ണത എന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിവാഹസഹായ ധന വിതരണ സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പരിശുദ്ധ ബാവാ. മറ്റുള്ളവരെ സ്നേഹിക്കുന്നതിലൂടെ ക്രിസ്തു സ്നേഹമാണ് നമ്മിൽ വളരുന്നത്. ഇത് സമൂഹത്തെ നന്മയിലേക്ക് നയിക്കുവാനുതകുമെന്നും പരിശുദ്ധ ബാവാ പറഞ്ഞു. വിവാഹസഹായ സമിതി പ്രസിഡന്റ് ഡോ.യൂഹാനോൻ മാർ തേവോദോറോസ് അദ്ധ്യക്ഷത വഹിച്ചു. വൈദികട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ, അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, സമിതി കൺവീനർ ഏബ്രഹാം മാത്യു വീരപ്പള്ളിൽ, പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുര്യാക്കോസ്, കൗൺസിൽ അംഗം ജി.ഉമ്മൻ, സമിതി അംഗങ്ങളായ ഫാ.ജോസഫ് ശാമുവൽ ഏവൂർ, ഫാ.സി.കെ.ഗീവർഗീസ്, ജിജു പി. വർഗീസ്, ജോൺ സി. ദാനിയേൽ, സജി കളീക്കൽ, ജോ ഇലഞ്ഞിമൂട്ടിൽ, പി.എം.തോമസ്, റോണി വർഗീസ്, ഉമ്മൻ ജോൺ, അജു ജോർജ്ജ് എന്നിവർ പ്രസംഗിച്ചു. ജാതിമതഭേദമെന്യേ 50 പെൺകുട്ടികൾക്കുള്ള വിവാഹ സഹായമാണ് ഈ സാമ്പത്തിക വർഷത്തിൽ രണ്ടാം ഗഡുവായി നൽകിയത്. ആദ്യ ഗഡുവായി പരുമല പെരുന്നാളിനോടനുബന്ധിച്ച് 50 പെൺകുട്ടികൾക്ക് വിവാഹ സഹായം നൽകിയിരുന്നു.

ആരാധനാ കലണ്ടർ

# ‘മകനെ നിന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു; എഴുന്നേറ്റു കിടക്ക എടുത്തു വീട്ടിലേക്കു പോക”

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



രക്ഷാകരമായ വി. വലിയനോമ്പിന്റെ ആദ്യ രണ്ട് ആഴ്ചകൾ നാം പിന്നിട്ടിരിക്കുന്നു; ദൈവത്തെ സ്തുതിക്കാം. രൂപാന്തരപ്പെടുത്തുന്ന കർത്താവ് കുഷ്ഠത്താൽ രൂപഭാവം വികൃതമായ അവസ്ഥയിൽ നിന്നും നമ്മെ കോരിയെടുത്ത് ശുദ്ധീകരിച്ചിരിക്കുന്നു. തുടർന്ന് പാപത്താൽ വീണ് തളർന്ന് തകർന്ന് കിടക്കുന്നവനെ താങ്ങി എഴുന്നേൽപിക്കുന്ന രംഗമാണ് ഈ ഞായറാഴ്ചയിൽ നാം ധ്യാനിക്കുന്നത്.

നമ്മുടെ ശരീരത്തിന്റെ ബലഹീനതകളെ അവൻ സൗഖ്യപ്പെടുത്തുന്നതിനോടൊപ്പം തന്റെ ഉപദേശങ്ങളാലും പ്രവൃത്തികളാലും നന്മയിൽ വളരുവാൻ അവൻ നമ്മെ ബോധവൽക്കരിക്കുകയും നിരന്തരം പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുണ്ട് എന്ന് ഓർക്കണം. “നിങ്ങളുടെ ശത്രുക്കളെ നിങ്ങൾ സ്നേഹിപ്പിൻ, നിങ്ങളെ പകെക്കുന്നവർക്ക് ഗുണം ചെയ്‌വിൻ. നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ; നിങ്ങളെ ദുഷിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ... ചോദിക്കുന്നവന് കൊടുപ്പിൻ, അപ്പോൾ നിങ്ങൾ അത്യുന്നതന്റെ മക്കൾ ആകും” എന്ന വലിയ പ്രമാണം അവൻ കൽപിക്കുന്നത് നാം പോയവാരത്തിൽ ശ്രവിച്ചു (ലൂക്കോ. 6:27-36). മറ്റുള്ളവരെ വിധിക്കുന്നതിനു പകരം സ്വന്തം കുറവുകളെ കണ്ടെത്തി അതിൽ നിന്നും വിമുക്തി പ്രാപിക്കുവാനും അവൻ നമ്മെ ഉപദേശിക്കുന്നു.



ദൈവവചനം ശ്രദ്ധയോടെ കേൾക്കുകയും ഗ്രഹിക്കുകയും അതിൻപ്രകാരം ജീവിക്കുകയും ചെയ്യേണ്ടതിന്റെ പ്രാധാന്യവും അവൻ ഓർമ്മിപ്പിക്കുന്നുണ്ട്. വചനപ്രകാരം ജീവിക്കാത്തവന് ദൈവരാജ്യത്തിൽ അവകാശവും ഓഹരിയും ഇല്ല എന്നും വ്യക്തമാക്കുന്നുണ്ട് (മർക്കോ. 4:21-34).

‘ആർ വലിയവൻ’ എന്ന ചോദ്യം ഇന്നത്തെപ്പോലെ കർത്താവിന്റെ ജീവിതകാലത്തും അവന്റെ ശിഷ്യന്മാരുടെ ഇടയിലും ഉണ്ടായിരുന്നുവെന്ന് അറിയാമല്ലോ. അരികെ നിന്ന ഒരു ശിശുവിനെ വിളിച്ച് നിർത്തി അവനെ ചൂണ്ടികാണിച്ചുകൊണ്ട് കർത്താവ് കൽപിച്ചു. “നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആകുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ലായെന്നു ഞാൻ സത്യമായും നിങ്ങളോട് പറയുന്നു.” നമ്മുടെ സ്വാർത്ഥതയിലും അഹന്തയിലും നിന്ന് നാം തന്നെ മനക്കോട്ട കെട്ടിയിരിക്കുന്ന നമ്മുടെ സ്വർഗ്ഗരാജ്യങ്ങൾ സത്യത്തിൽ നമ്മെ എത്തിക്കുന്നത് ഭീകര നരകാവസ്ഥയിലാണെന്ന് പലപ്പോഴും നാം മനസ്സിലാക്കുമ്പോഴേക്കും എഴുന്നേൽക്കുവാൻ സാധിക്കാത്ത അത്രയും വലിയ പതനത്തിൽ നാം ആയികഴിഞ്ഞിട്ടുണ്ടാകാം. ആയതിനാൽ ഈ നോമ്പുകാലത്ത് ‘കർത്താവെ നിന്റെ പ്രമാണങ്ങളിൽ നിന്നും പഠിക്കുവാൻ എന്നെ സഹായിക്കണമെ’ എന്ന് നിരന്തരം പ്രാർത്ഥിക്കുവാൻ നമുക്ക് ഇടയാകണം.

‘പ്രാർത്ഥിക്കുവാൻ ഞങ്ങളെ പഠിപ്പിക്കണമെ’ എന്ന് അപേക്ഷിക്കുന്ന ശിഷ്യന്മാരെ “സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ....” എന്ന അർത്ഥവത്തായ പ്രാർത്ഥന കർത്താവ് പഠിപ്പിക്കുന്ന ഭാഗങ്ങളും നാം ധ്യാനിച്ചു. നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ച ഈ പ്രാർത്ഥന ദിവസവും അനേക ആവർത്തി ആത്മാർത്ഥമായി ശ്രദ്ധയോടെ പ്രാർത്ഥിക്കുവാൻ ഓരോ ക്രിസ്ത്യാനിക്കും ചുമതലയുണ്ട്. ഒപ്പം ഈ പ്രാർത്ഥന ചൊല്ലാത്തവൻ പിശാചിനാൽ ബന്ധിക്കപ്പെട്ടവനും അന്ത്യക്രിസ്തുവിന്റെ സ്നേഹിതനുമാണ് എന്ന് വിശ്വാസികൾ അറിയണം. കർത്താവ് നേരിട്ട് പഠിപ്പിച്ചത് പ്രമാണിക്കാത്തവൻ പിശാചിന്റെ സന്തതി എന്ന് പറയേണ്ടതില്ലല്ലോ. തിന്നരുത് എന്ന് കൽപിച്ചപ്പോൾ തിന്നുകയും പാപത്തിൽ മരിക്കുകയും ചെയ്തവനിൽ നിന്നും ഈ കൂട്ടർക്കും വ്യത്യാസമൊന്നുമില്ല എന്നും അവർ ദൈവത്താൽ ശപിക്കപ്പെട്ടവരായിരിക്കുമെന്നും ഓർക്കണം. അത്തരത്തിലുള്ള പിശാചുക്കളുടെ വലകളിലും തന്ത്രങ്ങളിലും ദൈവമക്കൾ പെട്ടുപോകാതിരിക്കുവാൻ നോമ്പും വ്രതവും എടുക്കുന്നവർ പ്രത്യേകം പ്രാർത്ഥിക്കുകയും വഴിതെറ്റുന്നവരെ വെറുക്കുന്നതിനു പകരം അവരെ തിരിയെ കൊണ്ടുവരുവാൻ പരിശ്രമിക്കുകയും ചെയ്യണം.

ദൈവരാജ്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും കാത്തിരിക്കുകയും വേണം. ദൈവേഷ്ടം മാത്രം പ്രവർത്തിക്കുന്നവരായി നാം രൂപാന്തരപ്പെടണം. കടക്കാരോട് ക്ഷമിക്കുവാൻ നമുക്ക് കഴിയണം. പരീക്ഷണങ്ങളെ അതിജീവിക്കുവാനുള്ള ശക്തിക്കായി എപ്പോഴും അപേക്ഷിക്കണം. രാജ്യവും ശക്തിയും മഹത്വവും സ്രഷ്ടാവായ ദൈവത്തിന്റേതാകുന്നുവെന്ന് അറിയുന്നവന് മാത്രമെ നന്മയിൽ താഴ്മയോടെ വളരുവാൻ കഴിയൂ (ലൂക്കോ. 11:1-13).

ധനവാന്റെയും ലാസറിന്റെയും ഉപമയിലൂടെയും ഒരുപാട് ആഴമുള്ള ആശയങ്ങൾ കർത്താവ് നമ്മെ പഠിപ്പിക്കുന്നതും നാം ശ്രവിച്ചു. ധനവാന്റെ സ്വയംകൃതമായ സ്വർഗ്ഗം ക്ഷണികവും അവനെ കാത്തിരിക്കുന്നത് നിത്യനരകവുമാണ്; എന്നാൽ ദരിദ്രനായിരുന്ന ലാസറിന്റെ നരകം നശ്വരമായ ഈ ലോകത്തിൽ വച്ച് അവസാനിക്കുകയും തുടർന്ന് അവൻ അബ്രഹാം പിതാവിന്റെ മടിയിൽ ഇരിക്കുന്ന ആ അവസ്ഥയിൽ ആവുകയും ചെയ്യുന്നു. അയഥാർത്ഥമായതും ദ്രവ്യമായ വസ്തുക്കളെ ആശ്രയിക്കുന്നതുമായ അവസ്ഥയുടെ അർത്ഥശൂന്യതയെകുറിച്ച് അതിശക്തമായ വാക്കുകളിലൂടെയാണ് കർത്താവ് നമ്മെ പഠിപ്പിക്കുന്നത്; ഒടുവിൽ “കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ” എന്ന നിദർശനവും തരുന്നു.

ചുരുക്കത്തിൽ സ്വർഗ്ഗീയ പിതാവിന്റെ സൽഗുണപൂർണ്ണതയിലേക്ക് നമ്മെ ക്ഷണിക്കുന്നതും ആഹ്വാനം ചെയ്യുന്നതുമാണ് അവന്റെ പഠിപ്പിക്കലുകളുടെ രത്നചുരുക്കം.

വി. നോമ്പിന്റെ മൂന്നാം ആഴ്ചയിൽ തളർവാതരോഗികളെയാണ് നാം കർത്താവിന്റെ മുന്നിൽ കാണുന്നത്. മുപ്പത്തെട്ടു വർഷമായി രോഗസൗഖ്യത്തിനായി കാത്തിരുന്ന ഒരു മനുഷ്യന്റെ മുന്നിൽ കർത്താവ് എത്തുന്നു. ‘സൗഖ്യമാകുവാൻ നിനക്കു മനസ്സുണ്ടോ’ എന്ന അവനോടുള്ള ചോദ്യം നമ്മുടെ ഉള്ളിലേക്കും പ്രവേശിക്കേണ്ടതുണ്ട്. പാപത്തിലും രോഗത്തിലും പഴകുമ്പോൾ ഒരുപക്ഷേ അതിൽതന്നെ രമിക്കുവാനുള്ള ഒരു നാശകരമായ ആവേശം നമ്മിൽ ഉണ്ടാകാം. രക്ഷപ്പെടണമെന്ന് ആഗ്രഹമുള്ളവനെ രക്ഷിക്കുവാൻ എളുപ്പമാണ്; മറിച്ച് ചിന്തിക്കുന്നവനെ ഒരുപക്ഷേ ദൈവത്തിനുപോലും രക്ഷിക്കുവാൻ സാധിക്കാതെ വന്നേക്കാം!

രക്ഷകന്റെ സാന്നിധ്യം അറിഞ്ഞ് അവന്റെ സമീപത്തേക്ക് നാലാളുകൾ ചേർന്ന് ഒരു പക്ഷവാതരോഗിയെ എത്തിക്കുന്ന ഭാഗം ശ്രദ്ധയോടെ പഠിക്കേണ്ടതാണ്. നമ്മിൽ തളർന്നും പ്രതിസന്ധിയിലും കിടക്കുന്നവനെ കർത്താവിന്റെ അടുക്കൽ എത്തിക്കുവാനുള്ള വലിയ ഉത്തരവാദിത്തത്തിൽ നിന്നും നമുക്ക് ഒളിച്ചോടുവാൻ കഴിയുകയില്ല. ഒരു വീടിന്റെ മേൽക്കൂര പൊളിച്ചുമാറ്റിയാണ് കട്ടിലോടെ അവനെ കർത്താവിന്റെ മുന്നിൽ എത്തിക്കുന്നത്. എന്റെ വീടോ സുഖസൗകര്യങ്ങളോ തൽക്കാലത്തേക്ക് നഷ്ടപ്പെട്ടാലും ഒരുവനെ രക്ഷിക്കുവാനുള്ള ഉത്തരവാദിത്വം എനിക്കുണ്ട് എന്ന് തോന്നുമ്പോഴാണ് നാം അൽപമെങ്കിലും നന്മയുള്ള മനുഷ്യനായിതീരുന്നത്.

“സ്നേഹത്താൽ ഞങ്ങളുടെ അടുക്കലേക്ക് സ്വയമേ പുറപ്പെട്ടുവരികയും ഞങ്ങളുടെ മുറിവുകളെ സുഖപ്പെടുത്തുകയും ചെയ്യുന്ന സ്വർഗ്ഗീയ വൈദ്യനും, വെടിപ്പാക്കുന്ന സോപ്പായാൽ ഞങ്ങളുടെ പാപകറകളെ നീക്കുന്ന കരുണാവാരിധിയുമായ ദൈവമെ!” എന്നാണ് മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെ നാം സംബോധന ചെയ്യുന്നത്. ഇത് ക്രിസ്തു നമുക്ക് അനുവദിച്ചു തന്ന പ്രത്യേക അവകാശമാണ് എന്ന് മറക്കരുത്. മറ്റ് പല മതവിശ്വാസികൾക്കും ദൈവം മനുഷ്യനാകുന്ന അവസ്ഥയെ കുറിച്ച് ചിന്തിക്കുന്നതുപോലും അപ്രാപ്യമായിരിക്കെ നമുക്ക് അവൻ നമ്മുടെ മുറിവുകളെ സൗഖ്യപ്പെടുത്തുന്നവനും കണ്ണുനീരിനെ തുടയ്ക്കുന്നവനും തളർന്നവനെ താങ്ങുന്നവനുമായി കൂട്ടുലഭിക്കുന്നു. ഒടുവിൽ അവൻ നമുക്കായി യാഗം ചെയ്യപ്പെട്ട് തന്റെ ശരീരവും രക്തവും നൽകി ജീവൻ തരുന്നു! യുക്തികൊണ്ട് വിവേചിക്കുവാൻ സാധിക്കാത്ത തന്റെ മനുഷ്യാവതാര രഹസ്യത്തെ, ഹൃദയനേത്രങ്ങൾ കൊണ്ട് വിശ്വാസമെന്ന ഉപകരണത്താൽ മനസ്സിലാക്കുവാനുള്ള ശ്രമമാണ് ഈ ദിവസങ്ങളിലെ ആത്മീയ പ്രഘോഷണങ്ങളായ സെദറാകളിൽ കാണുന്നത്.

ദൈവത്തിന് എന്തെങ്കിലും ബലഹീനതയുണ്ടോ? എന്ന ചോദ്യത്തിന് പൗരസ്ത്യ പിതാക്കന്മാർ നൽകുന്ന ഉത്തരം ഉണ്ട്, മനുഷ്യരോടുള്ള സ്നേഹം ദൈവത്തിന്റെ ബലഹീനതയാണ് എന്നാണ്. തന്റെ രൂപത്തിലും സാദൃശ്യത്തിലും അവനെ സൃഷ്ടിക്കുകയും അവന് വിവേചനബുദ്ധി നൽകുകയും സൃഷ്ടിയുടെ നായകസ്ഥാനത്ത് അവനെ നിർത്തുകയും അവൻ തെറ്റു ചെയ്തപ്പോഴും അവനെ നിത്യനരകത്തിൽ വിടുന്നതിനു പകരം അവനോട് അനുതപിക്കുകയും അവന്റെ രക്ഷയ്ക്കും വീണ്ടെടുപ്പിനുമായി സ്വർഗ്ഗം വിട്ട്, ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കാതെ, ദാസവേഷം പൂണ്ട് വേഷത്തിൽ മനുഷ്യനായി അവന്റെ ഇടയിൽ വസിക്കുകയും അവനെ ശുശ്രൂഷിക്കുകയും ഒടുവിൽ അവന് വേണ്ടി കഷ്ടം അനുഭവിച്ച്, മരിച്ച് അടക്കപ്പെടുകയും തന്റെ തന്റെ പുനരുത്ഥാനത്താൽ അവന് പുനരുത്ഥാനവും ജീവനും നിത്യരക്ഷയും നൽകുകയും ചെയ്യുന്നു.

തന്റെ സൃഷ്ടിയുടെ ബലഹീന അവസ്ഥയിൽ സ്വർഗ്ഗം ചായിച്ച് അവനിലേക്ക് ഇറങ്ങിവന്ന് അവനെ ശക്തിപ്പെടുത്തി താങ്ങി എഴുന്നേൽപിച്ച് കൈപിടിച്ച് നടത്തുന്ന ആ ദൈവസ്നേഹം നമ്മെയും നമ്മുടെ സകല ബലഹീനതകളിൽ നിന്നും വിടുവിച്ച് നടത്തുമാറാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. വി. നോമ്പിന്റെ തുടർദിനങ്ങൾ അവന്റെ കൃപയിൽ കൂടുതലായി വളരുവാൻ നമ്മെ സഹായിക്കട്ടെ!



**‘ഒ. വി.ഏലിയാസച്ചൻ: പൗരോഹിത്യത്തിന്റെ വിശുദ്ധിയും ലാളിത്യവും‘ എന്ന പുസ്തക വിൽപനയിലൂടെ സമാഹരിച്ച തുക 85,000 രൂപക്കുള്ള ചെക്ക് പരുമല ക്യാൻസർ സെന്ററിന് വേണ്ടി ഏലിയാസച്ചൻ പ. കാതോലിക്കാ ബാവയെ ഏല്പിക്കുന്നു.**



**യുവജനപ്രസ്ഥാനം ഒമാൻ മേഖല ഒന്നാമത് സോണൽ കോൺഫറൻസ് ഒമാൻ ഗാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഇന്ന് സംഘടിപ്പിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രോപ്പൊലീത്ത കോൺഫറൻസ് ഉൽഘാടനം ചെയ്തു. യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ വർഗീസ് ടി. വർഗീസ് മുഖ്യാഥിതി ആയിരുന്നു.**



## കാതോലിക്കാദിനം 2020: അങ്കമാലി ഭദ്രാസന സമ്മേളനം

കോട്ടയം : 2020–ലെ കാതോലിക്കാദിനത്തോടനുബന്ധിച്ച് സഭാ തലത്തിൽ നടത്തപ്പെടുന്ന സഭാ ദിനോഘോഷ വിശദീകരണ സമ്മേളനത്തിന്റെ ഭാഗമായി അങ്കമാലി ഭദ്രാസനതല സമ്മേളനം ആലുവ തൃക്കുന്നത്തു സെമിനാരി ചാപ്പലിൽ അങ്കമാലി ഭദ്രാസനാധിപൻ യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്നു. ഫിനാൻസ് കമ്മറ്റി പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവരെ കൂടാതെ ഭദ്രാസന സെക്രട്ടറി ഫാ. എൽദോസ് താമരപ്പിള്ളിൽ, തോമസ് പോൾ റമ്പാൻ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഇടവക വികാരിമാർ, ഇടവക പ്രതിനിധികൾ തുടങ്ങിയവർ സമ്മേളനത്തിൽ സംബന്ധിച്ചു.

കൊച്ചി ഭദ്രാസനതല സമ്മേളനം രാവിലെ 10.30–ന് കൊരട്ടി സീയോൻ അരമനയിൽ വച്ച് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി.



നമ്പർ: 31/2020

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**




# വലിയ നോമ്പ് കല്പന

കർത്താവിൽ നമ്മുടെ എല്ലാ പള്ളികളിലേയും വികാരിമാരും, സഹപട്ടക്കാരും, ദേശത്തുപട്ടക്കാരും, പള്ളിക്കൈസ്ഥാനികളും, ശേഷം വിശ്വാസികളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്!

പ്രിയരെ,

നമ്മുടെ രക്ഷകൻ നോറ്റ വിശുദ്ധ നോമ്പിലേക്ക് പ്രവേശിക്കുവാൻ ഒരുങ്ങുന്ന അനുഗൃഹീത സമയമാണല്ലോ ഇത്. നമ്മുടെ വേരുകളും ഉറവുകളും ദൈവത്തിലാണെന്നും അവനോടൊപ്പവും അവനിലേക്കുതന്നെയുമാണ് നാം സഞ്ചരിക്കുന്നത് എന്നും ഉറപ്പുവരുത്തേണ്ടതുണ്ട്. ഈ ബോധ്യത്തിൽ നിന്ന് നാം എപ്പോഴെങ്കിലും ഇടറിവീണുപോയിട്ടുണ്ടോ എന്ന് പരിശോധിക്കുവാനും ദൈവസ്നേഹത്തിന്റെ ആഴങ്ങളിലേക്ക് മടങ്ങിവരുവാനും വിശുദ്ധ നോമ്പ് നമ്മെ പ്രേരിപ്പിക്കുന്നു. അനുതാപവും കണ്ണുനീരും ഉപവാസവും പ്രാർത്ഥനയും മൂലം യോനാപ്രവാചകനും നിനുവാ നഗരവും വിടുതൽ നേടിയതിനെ ധ്യാനിച്ചുകൊണ്ട് തോറ്റുപോകാത്ത ആയുധമായ വിശുദ്ധ നോമ്പിനാൽ ദുഷ്ടന്റെ പോരാട്ടങ്ങളെ അതിജീവിക്കുവാൻ നമുക്കും പരിശ്രമിക്കാം. നന്മയിലേക്ക് വളരുവാനുള്ള അവസരമാണ് നോമ്പ്. പാപത്താൽ മലീമസമായ തേജസ്സിന്റെ വസ്ത്രം കണ്ണുനീരാൽ അലക്കി വെളുപ്പിക്കുവാനുള്ള വിശുദ്ധ ദിനങ്ങളാണ് വന്നെത്തുന്നത്. നമുക്ക് ഒരുപാട് ഇഷ്ടമുള്ളതിനെയൊക്കെ ഈ നോമ്പിൽ മാറ്റി വയ്ക്കാം. ലൗകികമായ ഉല്ലാസങ്ങൾക്ക് പകരം പ്രാർത്ഥനയ്ക്കായി കൂടുതൽ സമയം ചിലവഴിക്കാം. ഉപവാസ മിച്ചം ദരിദ്രർക്ക് ദാനമായി നൽകാം. വേദവായനയ്ക്കും യാമപ്രാർത്ഥനകൾക്കും കുമ്പിടീലിനും കുടുംബം മുഴുവനും ഒന്നു ചേരാം. അപ്രകാരമൊരു നോമ്പാചരണത്തിലൂടെ ദേശത്തിന് സൗഖ്യവും സഭയ്ക്ക് പുതുക്കവും കുടുംബങ്ങൾക്ക് നവീകരണവും പാപികൾക്ക് മാനസാന്തരവും കരഗതമാക്കുവാൻ കഴിയുമെന്ന് നാം വിശ്വസിക്കുന്നു. നോമ്പിലൂടെ രക്ഷകന്റെ ജയമുള്ള സ്ലീബായും രക്ഷാകരമായ ഉയർപ്പിന്റെ മഹത്വവും ദർശിക്കുവാൻ വിശ്വാസികൾക്ക് സാധിക്കും. "ഒരുവൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ" എന്ന നമ്മുടെ രക്ഷകന്റെ വാക്കുകൾ അനുഭവവേദ്യമാക്കുവാനായി നമുക്ക് നമ്മെത്തന്നെ ദൈവവഴികളിൽ പ്രതിഷ്ഠിക്കാം. കഷ്ടതകളുടെ ചൂളയിൽ എരിഞ്ഞു പോകാതെ ക്രൂശിലെ രക്ഷകനെ നോക്കി അവന്റെ ഉയർപ്പിന്റെ മഹത്വവും സമാധാനവും സന്തോഷവും ആർജ്ജിക്കുവാൻ നമുക്ക് സാധിക്കട്ടെ. 'ഞങ്ങളുടെ രക്ഷകൻ നോറ്റ നോമ്പേ സമാധാനത്താലെ വരിക' എന്ന പ്രാർത്ഥന നമുക്ക് ഹൃദയങ്ങളിൽ നിന്ന് ഏറ്റുചൊല്ലാം.

ശേഷം പിന്നാലെ, സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടേയും ഇന്ത്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കൻമാരായ യൽദോ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസിയോസിന്റെയും ശേഷം സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..........................

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

2020 ഫെബ്രുവരി മാസം 12 -ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽനിന്നും.



# അന്ത്യോഖ്യ – മലങ്കര ബന്ധം

## ഡോ. മാത്യൂസ് മാർ സേവേറിയോസ്

മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായി ബന്ധത്തിൽ വന്നത് 1665-ൽ ആണ്. മൂന്നു നൂറ്റാണ്ടുകൾ പിന്നിട്ട ഈ ബന്ധത്തിൽ നിന്ന് മലങ്കര സഭാംഗങ്ങൾ ചില പാഠങ്ങൾ പഠിക്കുവാനുണ്ട്. മലങ്കര-അന്ത്യോഖ്യാ ബന്ധത്തിൽ നിന്ന് ഉരുത്തിരിഞ്ഞു വന്നിട്ടുള്ള വെല്ലുവിളികളെ സ്വീകരിച്ച് അർത്ഥപൂർണ്ണമായി പ്രതികരിക്കുവാൻ മലങ്കര സഭാംഗങ്ങൾക്ക് സാധിച്ചെങ്കിൽ മാത്രമേ മലങ്കരസഭയുടെ ഭാവി ഉറപ്പാകൂ.

1. ഓർത്തഡോക്സ് വിശ്വാസപരമായ ഐക്യം സഹോദരീസഭകളുമായി നിലനിർത്തിക്കൊണ്ടു തന്നെ നമ്മുടെ സഹോദരീസഭകളായ അന്ത്യോഖ്യൻ ഓർത്തഡോക്സ് സുറിയാനി സഭ, അർമ്മീനിയൻ ഓർത്തഡോക്സ് സഭ, കോപ്റ്റിക് ഓർത്തഡോക്സ് സഭ, എത്യോപ്യൻ ഓർത്തഡോക്സ് സഭ എന്നിവ അനുഭവിക്കുന്ന, സഭയുടെ ആത്മികവും ലൗകികവുമായ ഉൾഭരണ സ്വാതന്ത്ര്യം നമുക്ക് നിലനിർത്തുവാൻ കഴിയാത്തതെന്തുകൊണ്ട്?

2. ഭാരതജനതയുടെ അന്തരാത്മാവിൽ അലിഞ്ഞുചേർന്നിട്ടുള്ള സ്വാതന്ത്ര്യാവബോധം മലങ്കര സഭാമക്കളിൽ ചിലരിൽ ഇന്നും രൂഢമൂലമാകാത്തത് എന്തുകൊണ്ട്?

3. ഏതൊരു ജാതിക്കും വർഗ്ഗത്തിനും ഗോത്രത്തിനും അവരവരുടെ മാതൃഭാഷയിലും ദേശീയ സംസ്കാര ജീവിതശൈലിയുടെ അടിസ്ഥാനത്തിലും വിശ്വാസസത്യങ്ങൾ ക്രോഡീകരിക്കുവാനും ദൈവാരാധന രൂപപ്പെടുത്തുവാനും സാധിക്കുന്ന സാഹചര്യത്തിൽ മലങ്കരസഭയ്ക്ക് മാത്രം അതിന്റെ ദേശീയ സംസ്കാരത്തിലും മാതൃഭാഷയിലും ഊന്നിക്കൊണ്ട് വിശ്വാസസത്യങ്ങളുടെ ക്രോഡീകരണവും ആരാധനാശൈലികളുടെ രൂപീകരണവും എന്തുകൊണ്ട് സാധിക്കുന്നില്ല.

4. ഒമ്പതാം നൂറ്റാണ്ടിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ സന്യാസികളുടെ രാജ്യാന്തര സുവിശേഷ പ്രവർത്തനം മൂലം ക്രിസ്ത്യാനികളായ റഷ്യയിലെ ക്രിസ്ത്യാനി സമൂഹം റഷ്യൻ ഓർത്തഡോക്സ് സഭയായി രൂപപ്പെട്ടപ്പോൾ അവരുടെ ഭരണഘടനയിൽ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസിനെ സംബന്ധിച്ച് യാതൊരു പരാമർശനം പോലും കൊടുത്തിട്ടില്ലാതിരിക്കേ മാർത്തോമ്മാശ്ലീഹായാൽ ഒന്നാം നൂറ്റാണ്ടുമുതൽ ക്രിസ്ത്യാനികളായിത്തീർന്നവർ ഉൾക്കൊള്ളുന്ന മലങ്കരസഭയുടെ ചരിത്രത്തിൽ 17-ാം നൂറ്റാണ്ടിൽ ഒരത്യാവശ്യ സമയത്ത് സഹായത്തിന് ഒരു മെത്രാനെ മലങ്കരസഭയിലേക്കയയ്ക്കുകയും തുടർന്ന് മലങ്കരസഭയുമായി പലപ്പോഴും ബന്ധം പുലർത്തുകയും മാത്രം ചെയ്തിട്ടുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര സഭാ ഭരണഘടനയിൽ സ്ഥാനം കൊടുക്കേണ്ടതിന്റെ ആവശ്യകതയെന്ത്?

5. റോമൻ കത്തോലിക്കാ സഭയുടെ ഏകച്ഛത്രാധിപ സഭാശാസ്ത്രം (Despotic Ecclesiology or Imperial Ecclesiology) സിറിയൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസും കൂട്ടരും അംഗീകരിച്ചു പഠിപ്പിക്കുന്നത് ഏറ്റുപാടുവാൻ മലങ്കര ഓർത്തഡോക്സ് സഭയിലെ ഏതാനും ചിലർ ശ്രമിക്കുന്നതിന്റെ കാരണമെന്ത്?

6. യേശുക്രിസ്തുവിന്റെ പന്ത്രണ്ടു ശ്ലീഹന്മാരുടെ തുല്യസ്ഥാനവും അതേസമയം അവരുടെ കൂട്ടത്തിൽ വി. പത്രോസ് ശ്ലീഹായ്ക്കുള്ള പ്രഥമഗണനീയത്വവും ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകളും വേദപുസ്തകാനുസൃതമായി അംഗീകരിക്കുന്നുണ്ടെങ്കിലും ഏതെങ്കിലും ഒരു ശ്ലീഹായിൽ നിന്നുമാത്രമുള്ള അപ്പോസ്തോലിക പിന്തുടർച്ചയെ (Apostolic Succession) ഒരു ഓർത്തഡോക്സ് സഭയും പഠിപ്പിക്കാതെ യേശുക്രിസ്തുവിന്റെ ശ്ലീഹന്മാരുടെ സംഘത്തിൽനിന്നുള്ള മശിഹൈക പൗരോഹിത്യ പിന്തുടർച്ച പഠിപ്പിക്കുകയും ചെയ്യുമ്പോൾ വി. പത്രോസ് ശ്ലീഹായുടെ മാത്രമായ പൗരോഹിത്യ പിൻതുടർച്ചയെ ആ ശ്ലൈഹികസിംഹാസനത്തിൽ നിന്ന് മാത്രമുള്ള കൃപയെയും ഒഴുക്കിനെയും ഊന്നിപ്പറയുന്ന അന്ത്യോഖ്യ പാത്രിയർക്കീസും കൂട്ടരും ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിന് ഇതരമായി പഠിപ്പിക്കുന്നതിനെ നാം ഉൾപ്പെടുന്ന ഓർത്തഡോക്സ് സഭകൾ എങ്ങനെ നേരിടണം?

7. മാർത്തോമ്മാ ശ്ലീഹായ്ക്ക് പട്ടമില്ലെന്ന് പറഞ്ഞ അന്ത്യോഖ്യ പാത്രിയർക്കീസ് യാക്കൂബ് തൃതീയന്റെ കല്പന തെറ്റാണെന്ന് പ്രഖ്യാപിക്കുവാൻ തയ്യാറാകാതെയും മലങ്കര സഭയുടെ ഭരണഘടനയ്ക്കും ഇൻഡ്യയിലെ സുപ്രീം കോടതി വിധിക്കും വിപരീതമായി മലങ്കരസഭയിലെ ഒരു മെത്രാനെ മലങ്കരസഭയിലേയ്ക്ക് ഒരു ബദൽ കാതോലിക്കയായി സ്ഥാനം കൊടുത്തയയ്ക്കുകയും ചെയ്ത ഇപ്പോഴത്തെ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് മലങ്കരസഭയ്ക്കുള്ള സമീപനം എന്തായിരിക്കണം?

ഈ യാഥാർത്ഥ്യങ്ങളോടും വെല്ലുവിളികളോടും അർത്ഥവത്തായി പ്രതികരിക്കുവാൻ തക്കവണ്ണം നമ്മുടെ പ്രവർത്തനശൈലികൾ നൂതനമായി ആവിഷ്കരിക്കുവാൻ ശ്രമിക്കണം. ഒരു ആദ്ധ്യാത്മിക നവോത്ഥാനം ഈ സമയത്ത് അനിവാര്യമായിരിക്കുന്നില്ലേ? ഈദൃശ്യവിഷയങ്ങളെക്കുറിച്ചുള്ള ചരിത്രപരവും ഭരണഘടനാപരവും സഭാവിജ്ഞാനീയവുമായി ആഴമായ പഠന പരമ്പര തന്നെ ഉണ്ടാക്കേണ്ടതല്ലേ? വസ്തുനിഷ്ഠമായ അറിവും വിജ്ഞാനവും നേടുവാൻ ഈ വിഷയങ്ങളെ സംബന്ധിച്ച് പ്രാദേശിക സെമിനാറുകളും പഠനകേന്ദ്രങ്ങളും ആരംഭിക്കേണ്ടതില്ലേ? ആത്മാർത്ഥമായ ബോധവൽക്കരണത്തിലൂടെ സഭയുടെ വീക്ഷണങ്ങളിൽ വന്നുപോയിട്ടുള്ള അപാകതകളെ തിരുത്തുവാൻ പൗരോഹിത്യ നേതൃനിരയിലുള്ള നമുക്ക് ഉത്തരവാദിത്വമുണ്ടല്ലോ. സഭയുടെ ഭിത്തിയെ സത്യവിശ്വാസമാകുന്ന ശിലമേൽ നിർത്തി ബലവത്താക്കുവാൻ നമുക്ക് വീണ്ടും പ്രതിജ്ഞാബദ്ധരാകാം. ❑



# അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ്

**വർഗീസ് ജോൺ, തോട്ടപ്പുഴ**

മലങ്കര സഭയുടെ വിഷമ കാലഘട്ടത്തിൽ നിരവധി കഷ്ടപ്പാടുകളും പ്രയാസങ്ങളും അനുഭവിച്ച് സഭയെ നിലനിർത്താൻ അത്യദ്ധ്വാനം ചെയ്ത പരിശുദ്ധനായ കർമ്മയോഗിയായിരുന്നു അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ. പൈതൃകമായി തനിക്കു ലഭിച്ച കുടുംബസ്വത്ത് മുഴുവനും തന്നെ സഭയുടെ ഉന്നമനത്തിനായി നീക്കിവച്ച സഭയുടെ ഒരു നിസ്വാർത്ഥ സേവകനായിരുന്നു അങ്കമാലി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന അമ്പാട്ട് തിരുമേനി.

അങ്കമാലി അകപ്പറമ്പ് ഇടവകയിൽ അമ്പാട്ട് വടക്കൻ കുടുംബത്തിൽ ഇട്ടി മാത്തുവിന്റെയും ഏലിയുടെയും മൂന്നാമത്തെ മകനായി കൊല്ലവർഷം 1010 (എ. ഡി. 1834–35)-ൽ ഗീവർഗീസ് (കോരത്) ജനിച്ചു. ടിപ്പു സുൽത്താന്റെ പടയോട്ടകാലത്ത് കുന്നംകുളം -ആർത്താറ്റ് പ്രദേശത്തു നിന്ന് പൊയ്ക്കോട്ടുശേരിൽ കുടിയേറിപ്പാർത്തതായിരുന്നു അമ്പാട്ട് കുടുംബം. ഗീവർഗീസിന്റെ മാതാമഹൻ അയ്യമ്പിളിൽ മഴുവഞ്ചേരിപറമ്പത്ത് കോരത് പഴയ കൊച്ചി രാജ്യത്തെ ഒരു ജഡ്ജിയായിരുന്നു. പിതൃ സഹോദരൻ അമ്പാട്ട് ബ. യാക്കോബ് (ചാക്കോ) കത്താനരെപ്പോലെ ഒരു വൈദികനാകണമെന്നായിരുന്നു ഗീവർഗീസിന്റെ ആഗ്രഹം.

നാട്ടുഭാഷ പഠിച്ചശേഷം അങ്കമാലി കൂരൻ കരവട്ടു വീട്ടിൽ ബ. യാക്കോബ് കത്തനാർ, പാറയ്ക്കൽ ബ. ഇട്ടി മാത്തു കത്തനാർ എന്നിവരിൽ നിന്ന് സുറിയാനി ഭാഷയും ആരാധനക്രമങ്ങളും പഠിച്ചു. വേദശാസ്ത്രം, ഗണിത ശാസ്ത്രം, തച്ചുശാസ്ത്രം എന്നിവയിലും അദ്ദേഹം നിപുണനായി.

യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്നു ശെമ്മാശുപട്ടവും തുടർന്ന് കശീശാ പട്ടവും സ്വീകരിച്ച് സ്വന്തം ഇടവകയിൽ സേവനമനുഷ്ഠിച്ചുവന്നു. 1875-ൽ മലങ്കരയിൽ വന്ന പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മുളന്തുരുത്തി പള്ളിയിൽ വച്ച് 1876 ജൂൺ 27 (1057 മിഥുനം 15) ചൊവ്വാഴ്ച മറ്റ് രണ്ടുപേരോടൊപ്പം ഗീവർഗീസ് കത്തനാർക്ക് റമ്പാൻ സ്ഥാനം നൽകി. മലങ്കര സഭയെ ഭദ്രാസനങ്ങളായി വിഭജിക്കാനും മേല്പട്ടക്കാരെ വാഴിക്കാനും പാത്രിയർക്കീസ് ബാവാ തീരുമാനിച്ചപ്പോൾ അങ്കമാലി ഭദ്രാസനത്തിനായി അമ്പാട്ട് ഗീവർ ഗീസ് റമ്പാൻ നിയോഗിക്കപ്പെട്ടു.

വടക്കൻ പറവൂർ മാർതൊമ്മൻ പള്ളിയിൽ വച്ച് 1876 ഡിസംബർ 10 (സുറിയാനി കണക്കിന് വൃശ്ചികം 28) ഞായറാഴ്ച വി. യാക്കോബ് ബുർദാനയുടെ പെരുന്നാൾ ദിവസം അങ്കമാലി ദൈവമാതാവിന്റെ പള്ളിയും അതിനു ചുറ്റുമുള്ള പള്ളികളും അടങ്ങുന്ന ഭദ്രാസനത്തിനു വേണ്ടി ഗീവർഗീസ് മാർ കൂറിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. നിരണം ഭദ്രാസനത്തിനുവേണ്ടി ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും (പരിശുദ്ധ പരുമല കൊച്ചുതിരുമേനി) വാഴിക്കപ്പെട്ടത് ഇതോടൊപ്പമാണ്. തലേ ഞായറാഴ്ച (ഡിസംബർ മൂന്ന്) വാഴിക്കപ്പെട്ട കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് (തുമ്പമൺ) കടവിൽ പൗലോസ് മാർ അത്താനാസിയോസ് (ആദ്യം കൊല്ലം, പിന്നീട് കോട്ടയം) എന്നീ മെത്രാപ്പോലീത്താമാർ ഈ മേല്പട്ട വാഴ്ചയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

1877 മേയ് 5 (നീസാൻ 23) ന് ഭദ്രാസനം ഏല്പിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ പാത്രിയർക്കീസ് ബാവാ എഴുതിക്കൊടുത്തു. അങ്കമാലി മർത്ത്മറിയം പള്ളിയും വടക്കൻ പറവൂർ മാർതൊമ്മൻ പള്ളിയും അവ യ്ക്കു ചുറ്റുമുള്ള അകപ്പറമ്പ്, കുറപ്പംപടി, കോതമംഗലം ചെറിയ, പള്ളിക്കര, കോതമംഗലം വലിയ, കുന്നക്കുരുടി, തുരുത്തിപ്പള്ളി, റക്കാട്ട്, മഞ്ഞപ്ര, പീച്ചനിക്കാട്, കോട്ടപ്പടി, വെങ്ങേല, മഴവന്നൂർ, കാരക്കുന്നം, പോത്താനിക്കാട്, ചേലാട്, വേങ്ങൂർ, കടായി, അല്ലപ്ര, മാറാട്ടി എന്നീ പള്ളികളും അടങ്ങുന്ന (ആകെ 22 പള്ളികൾ) ഭദ്രാസനത്തിന്റെ ഭരണമാണ് അദ്ദേഹത്തെ ഏല്പിച്ചത്.



**ഓർമ്മ മാർച്ച് 9-ന്**
**ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ**

കുന്നംകുളം ചിറളയം സെന്റ് ലാസറസ് പള്ളിയിൽ വച്ച് 1877 മേയ് 17 ന് കരവട്ടുവീട്ടിൽ ശെമവോൻ മാർ ദിവന്നാസിയോസ് (കൊച്ചി) മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (കണ്ടനാട്) എന്നീ മേല്പട്ടക്കാരെ വാഴിക്കുമ്പോൾ അമ്പാട്ട് തിരുമേനി സഹകാർമ്മികനായിരുന്നു.

സഭയ്ക്കുവേണ്ടി അമ്പാട്ട് തിരുമേനിചെയ്ത സേവനങ്ങൾ വിലപ്പെട്ടതാണ്. പല സ്ഥലങ്ങളിൽ ദൈവാലയങ്ങൾ സ്ഥാപിക്കുകയും പലർക്കും വൈദിക സ്ഥാനം നൽകുകയും ചെയ്തു. കോതമംഗലം, കുറുപ്പംപടി, റാക്കാട്ട് മുതലായ പള്ളികളിൽ അദ്ദേഹം വളരെ നാൾ താമസിച്ചിട്ടുണ്ട്. കോതമംഗലം മാർതൊമ്മൻ ചെറിയപള്ളിയിലെ മനോഹരമായ 'ക്ദൂശ്-കുദിശ്' അദ്ദേഹം വരച്ചുണ്ടാക്കിയ പ്ലാൻ അനുസരിച്ച് അദ്ദേഹത്തിന്റെ പരിശ്രമത്താൽ പണികഴിപ്പിച്ചിട്ടുള്ളതാണ്. നവികരണക്കാരുടെ ഉത്ഭവത്തോടെ സഭയിലുണ്ടായ പ്രത്യേക സാഹചര്യത്തിൽ പള്ളികൾ സന്ദർശിച്ച് പട്ടക്കാരെയും ജനങ്ങളെയും സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്താൻ തിരുമേനി പ്രയത്നിച്ചിട്ടുണ്ട്.

അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനമാക്കണമെന്ന ഉദ്ദേശത്തോടെയാണ് അമ്പാട്ട് തിരുമേനി ഇന്ന് ആലുവാ തൃക്കുന്നത്തു സെമിനാരി ഇരിക്കുന്ന സ്ഥലം

## ആലുവാ തൃക്കുന്നത്തു സെമിനാരി

വാങ്ങിയത്. സഭയ്ക്കും ഭദ്രാസനത്തിനും അദ്ദേഹം നൽകിയ ഏറ്റവും സ്മരണീയമായ സ്ഥാപനമാണ് കൊല്ലവർഷം 1055 (എഡി. 1889-90) ൽ പണിയാരംഭിച്ച് 1064 കുംഭം 18 (1889 മാർച്ച് 2) ന് ആദ്യ കുർബ്ബാന അർപ്പിക്കപ്പെട്ട തൃക്കുന്നത്തു സെന്റ് മേരീസ് സെമിനാരിപള്ളി. അങ്കമാലി അകപ്പറമ്പ് പള്ളികളിൽ നിന്നുള്ള പിരിവും സ്വന്തം പണവും ചെലവഴിച്ചാണ് ഇത് പണികഴിപ്പിച്ചത്. എന്നാൽ ഇതു പൂർത്തിയാക്കുന്നതിന് അദ്ദേഹത്തിനിടയായില്ല.

ആയിടെ പാമ്പാക്കുട പള്ളി സന്ദർശിക്കാൻ പോയപ്പോൾ രോഗബാധിതനായി അദ്ദേഹം അകപ്പറമ്പ് പള്ളിയിലേക്കു മടങ്ങിയെത്തി. തന്റെ അന്ത്യകാലം അടുത്തു എന്ന ഉൾബോധത്തിലാകാം, അദ്ദേഹം അങ്കമാലി ചെറിയ പള്ളിയിലെത്തി പള്ളിയുടെ വടക്കുഭാഗത്ത് കബറിടം പണികഴിപ്പിച്ചു. വീണ്ടും രോഗബാധിതനായെങ്കിലും അവസാനം വരെയും ബോധമുണ്ടായിരുന്നു. 1891 മാർച്ച് 8 ( 1066 കുംഭം 24) ഞായറാഴ്ച സന്ധ്യയ്ക്കുശേഷം "കർത്താവിനു സ്തുതി" എന്ന വാക്കുകൾ ഉച്ചരിച്ച് കുരിശു വരച്ച് അദ്ദേഹം 56-ാമത്തെ വയസിൽ കാലം ചെയ്തു. നേരത്തെ നിശ്ചയിച്ചിരുന്ന സ്ഥലത്തു തന്നെ കബറടക്കി.

കോട്ടയം ഭദ്രാസനാധിപനായ കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ തുടർന്ന് അങ്കമാലി ഭദ്രാസനത്തിന്റെ ചുമതലയേറ്റെടുത്തു. അദ്ദേഹം തൃക്കുന്നത്തു പള്ളിപണി പൂർത്തിയാക്കുകയും 1904-ൽ തൃക്കുന്നത്തു സെമിനാരിയ്ക്ക് അടിസ്ഥാനക്കല്ലിടുകയും ചെയ്തു.




**ലേഖനരചനയ്ക്ക് ആധാരമായി സ്വീകരിച്ച രേഖകൾ :-**

1) ഫാ. സൈമൺ പുലിക്കോട്ടിൽ:'പരിശിഷ്ടാദ്ധ്യായം' കോട്ടയം അങ്കമാലി ഭദ്രാസന ഇടവകകളുടെ പൗലോസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം, 1931, pp 39-43

2) ഡോ. ഡേവിഡ് കോര, അമ്പാട്ട്: അമ്പാട്ട് ഗീവർഗീസ് മാർ കുറിലോസ് മെത്രാപ്പോലീത്താ, അമ്പാട്ട് മാർ കുറിലോസ് ശതാബ്ദി സ്മരണിക, സെന്റ് മേരീസ് യാക്കോബായ സുറിയാനി പള്ളി, അങ്കമാലി 1991.



ലേഖനം

# വരങ്ങൾ വേണം... വിവരവും

**ഫാ. തോമസ് പി. മുകളിൽ**

ക്രൈസ്തവ സഭയ്ക്കുള്ളിൽ ഉണ്ടെന്ന് കരുതപ്പെടുകയും ഒട്ടേറെ അഭ്യൂഹങ്ങൾക്ക് കാരണമാവുകയും ചെയ്യുന്ന (ഒടുവിൽ ചർച്ച ചെയ്യുന്ന ട്രാൻസ് സിനിമ വരെ) രണ്ട് പ്രതിഭാസങ്ങളാണ് അന്യഭാഷയും – പ്രവചനവും. പുതു തലമുറയുടെ കത്തിനിൽക്കുന്ന ഇനമായ കാര്യസാധ്യ സുവിശേഷത്തിന്റെ കാതലും ഈ രണ്ട് വാക്കുകളുടെ ബുദ്ധിപൂർവ്വമായ ഉപയോഗത്തിന്റെ ഫലമത്രെ!

വിശുദ്ധ ഗ്രന്ഥത്തിൽ രണ്ടിടങ്ങളിൽ ആണ് ഇതിനെ കുറിച്ച് കാര്യമായ പ്രതിപാദനം ഉള്ളത്.

1) ആദിമസഭയിലെ നേതൃനിരക്കാർ യഹൂദന്മാരെ ഭയന്ന് വാതിലടച്ച് അകത്തിരിക്കെ തീനാവുകളുടെ രൂപത്തിൽ പരിശുദ്ധാത്മാവ് അവരിൽ ആവസിക്കുന്നു... അവർ അന്യ ഭാഷകളിൽ സംസാരിക്കുന്നു. ഓടിക്കൂടിയ നാനാഭാഷക്കാരായ ആളുകൾക്ക് സുഗ്രാഹ്യമായ ഭാഷയായിരുന്നു അത്. അതായത് ലോകത്തിൽ എവിടെയെങ്കിലും നിലവിലുള്ള ഒരു ഭാഷ (അപ്പോ. പ്രവൃ. 2:5 8). ആർക്കുമാർക്കും മനസ്സിലാകാത്ത അബദ്ധ പഞ്ചാംഗങ്ങൾ ആയിരുന്നില്ല എന്നത് അടിവരയിട്ടു വായിക്കുക.

2) കൊരിന്ത്യ സഭയിലെ ക്രമവിരുദ്ധമായ നടപടികൾ ഉപേക്ഷിക്കുവാൻ ഉപദേശരൂപേണ പറയുന്ന ഭാഗമാണിത് (1 കൊരി. 14). ഇതല്ലാതെ ക്രിസ്തു ശിഷ്യന്മാർ ആരുംതന്നെ തങ്ങളുടെ രചനകളിൽ, തികച്ചും ദുർഗ്രഹമായ ഈ ഭാഷാശൈലി ആത്മീയതയുടെയോ, ആരാധനയുടെയോ ഭാഗമായി പരാമർശിക്ക കൂടി ചെയ്യുന്നില്ല. അപ്പോ. പ്രവൃ. 10,19 അധ്യായങ്ങളിലും മനസ്സിലാകുന്ന മറ്റൊരു ഭാഷയിൽ 'ദൈവത്തെ മഹത്വപ്പെടുത്തുന്നത് കേട്ട്' എന്ന് അന്യഭാഷയെപ്പറ്റി പരാമർശിക്കുന്നുണ്ട്.

അന്യഭാഷയെ ആദിമസഭ എങ്ങനെ കണ്ടിരുന്നു എന്നതിൻറെ വ്യക്തമായ തെളിവാണ് St. John Crysostom ന്റെ വ്യാഖ്യാനം.

'അഹന്ത നിറഞ്ഞ ബാബേൽ പോരാളികളെ ശിക്ഷിച്ച ഭാഷാഭ്രമം (Confusion of tongues) പെന്തിക്കോസ്തി (50th day) നാളിൽ എളിയവരായ മീൻ പിടുത്തക്കാരിൽ പ്രകാശിത ഭാഷയായി (the vision of tonges has been renewed). തികച്ചും ക്ഷണികമായി നൽകപ്പെട്ട വരം (1 കൊരി.13.8), വരങ്ങളിൽ ഏറ്റവും ഒടുവിലത്തേത് (1 കൊരി. 12.10; 28), അടിസ്ഥാനപരമായി സ്വാവബോധത്തിന് (1 കൊരി.14.4), തികച്ചും ദുർഗ്രഹം (14:11;14).

ഒടുവിൽ പറയുന്നു...

"Neither useless nor profitable."






ആത്മവരങ്ങൾ സർവ്വർക്കും പ്രയോജനപ്പെടണ്ടതാണ്. എന്നാൽ ക്രിസ്ത്യാനികൾക്ക് പോലും ഗുണകരമല്ലാത്തതും ജനതകളെ ആകർഷിക്കുന്നതിൽ അമ്പേ പരാജയവുമാണ് അന്യഭാഷ. (1 കൊരി. 14.22). അന്യമതസ്ഥരെ അകറ്റുന്നനതിനൊപ്പം ക്രിസ്ത്യാനികൾ ഭ്രാന്തന്മാർ ആണെന്ന് മുദ്രകുത്തപ്പെടുന്നതിനു തന്നെ അന്യഭാഷയുടെ ഉപയോഗം കാരണമാകുന്നു എന്ന് ഈ വേദഭാഗം വ്യക്തമാക്കുന്നുണ്ട്.

1 കോരി 14:25-33

അന്യഭാഷ ഉണ്ടെന്ന് അവകാശപ്പെടുന്നവരോട് സഹതാപ പൂർവ്വമായ ഒരു ഉപദേശം വി. പൗലോസ് നൽകുന്നു. എന്തുകൊണ്ട് അന്യഭാഷ ആരാധനയുടെ ഭാഗമല്ലെന്ന് വ്യക്തമാക്കുന്നു. കാരണം ആരാധനയിൽ ദൈവം നമ്മുടെ മദ്ധ്യേ ഉണ്ട് (Vs. 25). ക്രിസ്തുവിൻറെ ജീവൻ നൽകുന്ന വചനം ആകണം ആരാധനയുടെ കേന്ദ്രം.

"Breaking of the word and breaking of the bread" എന്ന് ഭാഗ്യസ്മരണാർഹനായ മാർ എപ്പിഫാനിയോസ് ഉദ്ധരിച്ചിട്ടുള്ളത് ഓർക്കുന്നു.

പൂർണമായും അസന്തുലിതവും ക്രമം കേട്ടതുമായ ഒരു സഭയെ ഉപദേശിക്കുകയാണ് വിശുദ്ധ പൗലോസ്. അപരിഷ്കൃതരുടെ സംഘം പോലെ ഒരുമിച്ചു കൂടുന്നവരിൽ ഒരു കലഹം പോലും മറനീക്കി വരുന്നുണ്ട്. അതുകൊണ്ടാണ് 'ദൈവം കലക്കത്തിന്റേ ദൈവമല്ല' എന്ന് വരെ പറയേണ്ടി വരുന്നത് (Vs 35).

ചുരുക്കത്തിൽ യഥാർത്ഥ ആത്മീയനിൽ ഒരുക്കം,ആരാധനാ ക്രമത്തിന് നൽകുന്ന മുൻതൂക്കം,കടപ്പാട്, വിധേയത്വം, നിയന്ത്രണം, ഇവയൊക്കെ ഉണ്ടാകണമെന്നും ആത്മാവ് വ്യാപരിക്കേണ്ടത് അങ്ങനെയാണെന്നും മറിച്ചുള്ള അഴിഞ്ഞാട്ടം ആകരുതെന്നും സഭയുടെ പാരമ്പര്യം അതാണെന്നും വിശുദ്ധ പൗലോസ് ഓർമിപ്പിക്കുന്നു. സാമാന്യ ലോകത്തിനു നൽകപ്പെട്ട ഏറ്റവും ഉദാത്തമായ ഉപദേശമാണ് ആണ് ഇക്കാര്യത്തിൽ വി. പൗലോസിന്റേത്. ഈ വരങ്ങൾക്കെല്ലാമുപരി (12.31) ശ്രേഷ്ഠ വരമായി സ്നേഹത്തെ അഭൗമികമായി താൻ പ്രതിഷ്ഠിക്കുകയും ചെയ്തു (1 കോരി. 13).

പ്രവചനത്തെക്കുറിച്ച് സഭാപിതാക്കൻമാർ പറയുന്നത് ടരൃശുഭ്യേമഹ ജ്യലറശരശേീി എന്നാണ് (Orthodox Study Bible). മുന്നിലിരിക്കുന്ന പാവപ്പെട്ടവൻറെ വീട് , പെയിന്റിന്റെ നിറം, തൊഴിലിന്റെ സ്വഭാവം തുടങ്ങിയവ വക്ര മാർഗ്ഗങ്ങളിലൂടെ കണ്ടുപിടിച്ച് ഒരു ഇന്ദ്രജാലക്കാരന്റെ കരവിരുതോടും ചേഷ്ടകളോടും അവതരിപ്പിക്കുന്നതല്ല പ്രവചനം.

സമ്പത്തിന്റെ ദുരുപയോഗമാണ് ധനവാനു നൽകേണ്ട പ്രവചനം. വാങ്ങിക്കൂട്ടലിന്റെ പരമകോടിയിലെത്തുന്നവന് മിതത്വത്തിന്റെ പ്രവചനം നൽകണം. നിശബ്ദനായി എത്തി ജീവനെ ചോദിക്കുന്ന മരണദൂതന്റെ പ്രവചനം മതിമറന്ന്

ജീവിക്കുന്നവന് നൽകണം.

പ്രേക്ഷകന്റെ പണം ആവോളം ആസ്വദിച്ച് അവന്റെ തെറ്റുകളെ വെള്ള പൂശുന്ന സുവിശേഷകൻ പ്രവാചകനല്ല കള്ളപ്രവാചകൻ ആണ്. അവിഹിത ബന്ധങ്ങൾ ദൈവത്തിന് നിരക്കുന്നതല്ലെന്ന് എന്ന് ഹേരോദാവിനോട് തുറന്നടിച്ചു കാരാഗൃഹം കയറിയ സ്നാപക യോഹന്നാനെ പോലെ ... ദരിദ്രന്മാരുടെ ലോകത്തിൽ ധനവാനായി ജീവിക്കുന്നത് പാപമാണെന്ന് മുഖത്തടിച്ചു പറഞ്ഞ സോഷ്യലിസ്റ്റ് ബിഷപ്പായ മാർ ഒസ്താത്തിയോസിനെ പോലെ... പ്രവചനം നിർഭയവും നിർവ്യാജവുമാകണം.

യൂറോപ്പിലെ ക്രൈസ്തവ സമൂഹത്തിനുണ്ടായ അപചയത്തെ തുടർന്നു മാർട്ടിൻ ലൂഥറുടെ നേതൃത്വത്തിൽ പതിനാറാം നൂറ്റാണ്ടിലുണ്ടായ ചലനമായിരുന്നു മതനവീകരണം (Reformation). നവോത്ഥാനത്തിന്റെ ഒരു ഉപോൽപ്പന്നം... പരമ്പരാഗത ശൈലികളിൽ നിന്നും മാറി നവംനവങ്ങളായ പരീക്ഷണങ്ങളിലേക്ക് ആരാധനയെ കൊണ്ടു പോകുവാൻ ഉള്ള വഴിമരുന്നായി മതനവീകരണം മാറി. വേഗപ്പൂട്ട് മാറ്റേണ്ടതിനുപകരം ബ്രേക്ക് സിസ്റ്റം അപ്പാടെ എടുത്തുകളഞ്ഞ ശൈലി. കാലങ്ങൾക്കുശേഷം പരമ്പരാഗത ആരാധനയുടെ ക്രമത്തിലേക്ക് മാർട്ടിൻ ലൂഥറുടെ അനുയായികൾ മടങ്ങിവന്നെങ്കിലും (ലൂഥറൻ സഭ പോലുള്ളവ...) തുറന്നുവിട്ട ഭൂതങ്ങൾ കാട്ടിക്കൂട്ടുന്ന ക്രമമില്ലായ്മ (അക്രമം) ഇന്നും തുടരുന്നു എന്നതാണ് വിമർശനങ്ങളുടെ പശ്ചാത്തലം.

കത്തോലിക്കാസഭയിൽ ഈ ആത്മാവ് സന്നിവേശിപ്പിച്ചിട്ട് ഏതാണ്ട് 20 വർഷങ്ങളേ ആകുന്നുള്ളൂ. കാര്യസിദ്ധി പ്രസ്ഥാനങ്ങളിലേക്ക് ആളുകൾ കൊഴിയുന്നത് കണ്ടു തുടങ്ങി വച്ചതാണ് പലതും. പക്ഷേ പൊടിവലി നിർത്താൻ പുകവലി തുടങ്ങിയ പോലെയായി അത്. രണ്ടുംകൈവിട്ടുപോയി....

പണ്ട്, കർദിനാൾ ആൻറണി പടിയറ പറഞ്ഞിട്ടുള്ളത് കാർട്ടൂണിസ്റ്റ് ടോംസ് ഇങ്ങനെ വരച്ചിട്ടുണ്ട്. 'എല്ലാവർക്കും വിവിധ വരങ്ങൾ ആണ്, രോഗശാന്തി വരം, അന്യഭാഷാവരം, പ്രവചനവരം ... ഒരു വരം മാത്രമില്ല വിവരം.'

കേശവൻനായർ ചോദിക്കുന്നതുപോലെ, മേപ്പടി വരങ്ങൾ മദർ തെരേസയ്ക്കും മാർപ്പാപ്പയ്ക്കുമൊന്നും കിട്ടാതെ പോയതെന്തേ?

## നൂറു മേനി–ത്രിദിന ജീവിത നൈപുണ്യ പരിശീലനം

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ മർത്തമറിയം വനിതാ സമാജവും മാനവ ശാക്തീകരണ വിഭാഗവും സംയുക്തമായി സഭാംഗങ്ങളായ വനിതകൾക്കുവേണ്ടി 'ജീവിത നൈപുണ്യ'ത്തിൽ മൂന്നു ദിവസത്തെ പരിശീലനം സംഘടിപ്പിച്ചു.

പരിപാടി മാനവ ശാക്തീകരണ വിഭാഗം ഡെപ്യൂട്ടി സെക്രട്ടറി ഫാ. പി. എ. ഫിലിപ്പും മർത്തമറിയം വനിതാ സമാജം ജനറൽ സെക്രട്ടറി പ്രൊഫ. മേരി മാത്യുവും ചേർന്ന് കേന്ദ്ര ഓഫീസിൽ ഉദ്ഘാടനം ചെയ്തു.

ദൈവം ഓരോരുത്തർക്കും നൽകിയിട്ടുള്ള താലന്തുകൾ വ്യത്യസ്തമാണെന്നും ലഭിച്ചിട്ടുള്ള താലന്തുകൾ ഫലവത്തായി വിനിയോഗിക്കുമ്പോളാണ് നൂറുമേനി ഫലം ലഭിക്കുന്നതെന്നും ഫാ. പി. എ. ഫിലിപ് പറഞ്ഞു.

പരിശീലന പരിപാടിയിൽ പങ്കെടുക്കുന്നവർ തങ്ങൾ ആർജിക്കുന്ന നൈപുണ്യങ്ങൾ മറ്റുള്ളവർക്ക് പകർന്നു നൽകാൻ ആത്മാർത്ഥമായി ശ്രമിക്കണമെന്നു പ്രൊഫ. മേരി മാത്യു പറഞ്ഞു.



ജീവിത നൈപുണ്യത്തിന് ഒരു ആമുഖം, ആത്മീയതയും ജീവിത നൈപുണ്യവും, മാനസിക ആരോഗ്യവും മനോവൈകല്യവും: ഒരു ജീവനകാല സമീപനം, ബൗദ്ധിക നൈപുണ്യങ്ങൾ: ജീവിത വിജയത്തിന്, ധ്യാനം ജീവിത വിജയത്തിന്, സാമൂഹിക നൈപുണ്യങ്ങൾ: ജീവിത വിജയത്തിന്, വൈകാരിക നൈപുണ്യങ്ങൾ: ജീവിത വിജയത്തിന്, ജീവിത നൈപുണ്യ പരിശീലകർക്ക് വേണ്ട ഗണങ്ങൾ എന്നീ വിഷയങ്ങളിൽ ഡോ. വർഗീസ് പി. പുന്നൂസ്, ഡോ. എലിസബത്ത് സാംസൺ, ഡോ. സിബി തരകൻ, ഡോ. ഡെയ്സി ജെ. കോശി, പ്രൊഫ. സൂസൻ തോമസ്, അഭിലാഷ് ജോസഫ്, മോൻസി വർഗീസ് എന്നിവർ ക്ലാസ്സ് നയിച്ചു.

ലൗലി രാജൻ, റൂബി എം.സാം എന്നിവർ വിപാസനയുടെ വിവിധ സന്നദ്ധ പ്രവർത്തന മേഖലകൾ വിശദീകരിച്ചു.

സമാപന സമ്മേളനത്തിൽ ഫാ.പി.എ. ഫിലിപ്പ്, ഡോ.ജോസഫ് പി.വർഗീസ്, ഡോ.സിബി തരകൻ, ആലീസ് കോശി, പ്രൊഫ.മേരി മാത്യു , മഞ്ജു യൂയാക്കി എന്നിവർ പ്രസംഗിച്ചു.

ഡോ. അന്നമ്മ വർഗീസ്, ഡോ.റോസമ്മ അലക്സ്, മറിയാമ്മ തരകൻ, ശാന്തി വിത്സൻ, രേഷ്മ എൽസ റെജി എന്നിവർ വിവിധ സെഷനുകൾ മോഡറേറ്റ് ചെയ്തു.

സഭയുടെ വിവിധ ഭദ്രാസനങ്ങളിൽനിന്ന് 60 പ്രവർത്തകർ പരിശീലനത്തിൽ പങ്കെടുത്തു.




**13-ാമത് ചെങ്ങന്നൂർ ഭദ്രാസന കൺവൻഷൻ നസ്രാണി യുവജന സംഗമം എം.പി.അബ്ദു സമദ് സമദാനി ഉദ്ഘാടനം ചെയ്യുന്നു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പൊലീത്താ, കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പൊലീത്താ എന്നിവർ സമീപം.**

# തളർച്ചയിൽ താങ്ങുന്ന കരങ്ങൾ

## (പക്ഷവാത രോഗി: വലിയ നോമ്പിലെ മൂന്നാം ഞായറാഴ്ച)

**(വി. മർക്കോസ് 2:1–12, വി. മത്തായി 9:1–8, വി. ലൂക്കോസ് 5:17–26, 4:40–41)**




**ഫാ. യോഹന്നാൻ കെ.**

(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)


ജീവിതത്തിൽ തളർന്നു പോയ മനുഷ്യരെയും സമൂഹങ്ങളെയും എഴുന്നേൽപ്പിക്കാനായി വരുന്ന ക്രിസ്തുവിന്റെ ചിത്രമാണ് ഇന്നത്തെ സുവിശേഷ വായനയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. പക്ഷവാതരോഗിയായ ഒരുവനെ ക്രിസ്തു സൗഖ്യമാക്കുന്നു. മറ്റുള്ളവരുടെ ദയാ ദാക്ഷിണ്യത്തിൽ ജീവിക്കേണ്ടി വന്ന ഒരു വ്യക്തിക്ക് പരിപൂർണമായ വിടുതൽ നൽകി അവനെ പൂർണ ആരോഗ്യവാനാക്കി മാറ്റിത്തീർക്കുകയാണ് ക്രിസ്തു ഇവിടെ. വിശുദ്ധ മർക്കോസിന്റെ സുവിശേഷം 2:1 മുതൽ 3:6 വരെയുള്ള വാക്യങ്ങൾ പരിശോധിക്കുമ്പോൾ ക്രിസ്തുവിന്റെ പരീശന്മാരോടും ശാസ്ത്രികളോടുമുള്ള ചില ചോദ്യങ്ങൾക്കുള്ള മറുപടിയാണ് കാണുന്നത്. ഇതിനെ പണ്ഡിതർ 'ഗലീലയിലെ അഞ്ച് സംഘർഷ കഥകൾ' എന്ന് വ്യാഖ്യാനിക്കുന്നുണ്ട്. പാപമോചന അധികാരവുമായി ബന്ധപ്പെട്ടതാണ് ഒന്നാമത്തേത്. സമൂഹത്തിൽ ഒറ്റപ്പെട്ടു പോയവരോടൊപ്പം ക്രിസ്തു ഭക്ഷണം കഴിക്കുന്നു എന്നതാണ് രണ്ടാമത്തേതിൽ. ഉപവാസത്തെപ്പറ്റിയുള്ള തർക്കമാണ് മൂന്നാമത്തേതിലെ വിഷയം. ന്യായപ്രമാണ ലംഘനത്തെപ്പറ്റി നാലാമതും അഞ്ചാമതുമായി പ്രതിപാദിക്കുന്നു. ഇതിൽ ആദ്യത്തെ 'സംഘർഷ കഥ'യാണ് പക്ഷവാത രോഗിയുടെ സൗഖ്യം. ജീവനുണ്ടെങ്കിലും മരിച്ച അവസ്ഥയിൽ കഴിയുന്ന ഒരുവനെ ദൈവസന്നിധിയിൽ എത്തിക്കാൻ നാലു പേർ നടത്തിയ ശ്രമവും, അവരുടെ വിശ്വാസം കണ്ട് പക്ഷവാതക്കാരനെ സൗഖ്യമാക്കുന്നതും പാപമോചനം നൽകുന്നതുമാണ് സമവീക്ഷണ സുവിശേഷങ്ങളിൽ വിവരിക്കുന്ന ഈ അത്ഭുത രോഗസൗഖ്യത്തിന്റെ സംഭവം. അതിലെ ചില നിരീക്ഷണങ്ങൾ സദ്വാർത്തയാകുന്നത് എങ്ങനെയെന്ന് പരിശോധിക്കാം.

### 1. കർത്തൃസന്നിധിയിൽ എന്തിനും പരിഹാരം ലഭിക്കും

ക്രിസ്തു ഒരു ഭവനത്തിൽ എത്തി എന്ന് അറിഞ്ഞ് വലിയൊരു ജനക്കൂട്ടമാണ് അവിടേക്ക് കടന്നു വരുന്നത്. നന്മയുടെയും സഹായത്തിന്റെയും ഉറവിടം ഏവരും അറിയുകയും അന്വേഷിക്കുകയും ചെയ്യും. അത് അവർ കണ്ടെത്തുന്നത് ക്രിസ്തുവിലാണ്. എന്നാൽ ക്രിസ്തുവിന്റെ അടുക്കലേക്ക് ചെല്ലുവാൻ ഈ പക്ഷവാതക്കാരനെ നാല് വ്യക്തികളാണ് സഹായിക്കുന്നത്. അവന്റെ നിർജ്ജീവമായ അവസ്ഥ ഈ മനുഷ്യരിൽ സഹാനുഭൂതി നിറച്ചിട്ടുണ്ട്. ഏതു വിധേനയും ഇവനെ ദൈവസന്നിധിയിൽ എത്തിച്ചാൽ ഒരു പരിഹാരം ഉണ്ടാകും എന്നുള്ള വിശ്വാസം ആയിരിക്കണം ഈ നാലു പേരെ വളരെ റിസ്കി ആയ ഈ പ്രവൃത്തി ഏറ്റെടുക്കുവാൻ പ്രേരകമായിത്തീർന്നത്. അതിനാൽ തന്നെ വളരെ ക്ലേശങ്ങൾ സഹിച്ചുകൊണ്ട് മറ്റുള്ളവരുടെ പരിഹാസങ്ങളെ അവഗണിച്ച് അവർ ഈ രോഗിയെ ക്രിസ്തുവിന്റെ സന്നിധിയിൽ എത്തിക്കുന്നു. അവർ ഒന്നുംതന്നെ യേശുവിനോട് ആവശ്യപ്പെടുന്നില്ല. എന്നാൽ അവരുടെ ഈ വിശ്വാസവും പ്രവൃത്തിയും കണ്ടിട്ടാണ് ക്രിസ്തു ആ രോഗിയെ സൗഖ്യമാക്കുന്നത്.

മനുഷ്യൻ ഒരു സമൂഹജീവിയാണ്. അപരന്റെ സഹായത്താലല്ലാതെ ഒന്നും ചെയ്യുവാൻ സാധിക്കാത്തവരാണ് നാം. സമ്പത്തും ജോലിയും മാനവും എല്ലാം ലഭിക്കുമ്പോൾ ഞാനാണ് ഇത് നേടിയതെന്ന അഹംബോധം മിക്കവരിലും ഉണ്ടാകാറുണ്ട്. ആ മനോഭാവത്തെ പ്രത്യക്ഷേണയല്ലാതെ ഇവിടെ എടുത്തു കാട്ടുന്നുണ്ട്. ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ മനുഷ്യർ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ഇവിടെ ആ നാലുപേർ സ്വമേധയാ പക്ഷവാതക്കാരനെ ചുമക്കുവാൻ തയ്യാറാവുകയാണ്. മറ്റുള്ളവന്റെ പ്രശ്നങ്ങൾ സ്വന്തം പ്രശ്നങ്ങളായി കണക്കാക്കുകയാണ്. എന്നിട്ട് അതിന് പരിഹാരം ലഭിക്കുവാനായി ദൈവസന്നിധിയിൽ കൊണ്ടുവരുന്നു. സ്നേഹവും ആത്മാർത്ഥതയും ഐക്യവും വിശ്വാസവും ഇവരിൽ നാല് പേരിലും ഉണ്ടായിരുന്നു. ഈ ഗുണങ്ങൾ ഉള്ളതുകൊണ്ടാണ് ഉത്തരവാദിത്വബോധത്തോടെ രോഗിയായ ആ വ്യക്തിയെ ചുമക്കുവാൻ അവർ തയ്യാറാവുന്നത്.

വൃദ്ധരും അംഗവൈകല്യമുള്ളവരും രോഗികളുമൊക്കെയായി അനേകമാളുകൾ മറ്റുള്ളവരുടെ സഹായത്തിനും കരുണയ്ക്കുമായി നമ്മുടെ മുമ്പിൽ നിൽക്കുമ്പോൾ അവരെ കണ്ടില്ലെന്നു നടിച്ചു ജീവിക്കുന്നവരുടെ എണ്ണം കൂടുമ്പോൾ, ഈ നാലു പേർ നമുക്കെല്ലാം അപവാദമാവുകയാണ്. ഇത് ഒരു കണക്കെടുപ്പിന്റെ സമയം കൂടിയാണ്. ദേവാലയങ്ങളിൽ ആരോഗ്യമുള്ളവരും പ്രാപ്തിയുള്ളവരും മാത്രം കടന്നുവരുമ്പോൾ പലവിധ പ്രയാസങ്ങളിൽ അകപ്പെട്ട് തളർന്നുപോയവരെ നാം മറക്കരുത്. അവർക്കായി കരുണയുടെ വാതിൽ തുറക്കുവാൻ സഭയുടെ ആത്മീയ സംഘടനകൾക്ക് കഴിയണം. വലിയ ഒരു ജനക്കൂട്ടം ക്രിസ്തുവിന്റെ സന്നിധിയിലേയ്ക്ക് ഈ പക്ഷവാതരോഗിയെ എത്തിക്കുവാൻ തടസ്സമായി നിൽക്കുന്നത് നമുക്ക് കാണാം. ഇത് അവരുടെ കുറ്റമല്ല. മറിച്ച് ഓരോരുത്തരും അവരവരുടെ കാര്യങ്ങൾക്ക് മാത്രം ശ്രദ്ധ കൊടുക്കുന്നതുകൊണ്ടും അവരുടെ ആവശ്യങ്ങൾക്ക് വേഗം പരിഹാരം ലഭിക്കണം എന്നതുകൊണ്ടും ക്രിസ്തുവിനെ കേന്ദ്രീകരിച്ച് നിൽക്കുക മാത്രമാണ്. അവിടെയാണ് സ്വന്തം കാര്യസാധ്യത്തിനല്ലാതെ, അപരനുവേണ്ടി നിലകൊണ്ട നാലു പേർ നമ്മുടെ ശ്രദ്ധയാകർഷിക്കുന്നത്. മുമ്പിലുള്ള ജനക്കൂട്ടം തടസ്സമായപ്പോൾ, വളരെ ക്ലേശം സഹിച്ച് വീടിന്റെ മേൽക്കൂര പൊളിച്ചാണ് അവർ ആ രോഗിയെ ക്രിസ്തു സന്നിധിയിലെത്തിക്കുന്നത്. അസാധ്യമായ സംഗതികൾ സാധ്യമാക്കിത്തീർക്കുന്ന ത്യാഗമനോഭാവം ഒരു വ്യക്തിയുടെ പൂർണ്ണ സൗഖ്യത്തിന്



വഴിയൊരുക്കുന്നു. പാപമോചനവും രോഗസൗഖ്യവും ലഭിച്ചിട്ടു ശ്രേഷ്ഠമായ ഒരു വ്യക്തിത്വത്തിന് അവൻ ഉടമയായിത്തീരുന്നു.

ആരാധനയ്ക്കായി ദേവാലയത്തിലേക്ക് പോകുവാൻ ഒരുവന് തടസ്സമായി നിൽക്കുന്ന കാരണങ്ങൾ, അതെന്തുമാകട്ടെ അത് പരിഹരിക്കുവാൻ നമുക്ക് കഴിയട്ടെ.

**2. മതവിശ്വാസവും ആരാധനാസമ്പ്രദായങ്ങളും നമ്മെ അന്ധരാക്കരുത്**

ദൈവത്തിനല്ലാതെ പാപമോചനാധികാരം മറ്റാർക്കുമില്ല. അതിനാലാണ് പക്ഷവാതരോഗിയോടുള്ള ക്രിസ്തുവിന്റെ സമീപനം അവരെ സംശയാലുക്കളാക്കിയത്. 'നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു' എന്ന ക്രിസ്തുവചനം അവരെ സംഘർഷഭരിതരാക്കിയത്. വി. മത്തായി ഈ വസ്തുത വളരെ വ്യക്തമായി നൽകിയിട്ടുണ്ട്. ഭൂമിയിൽ പാപമോചനത്തിനുള്ള അധികാരം മനുഷ്യപുത്രന് ഉണ്ട് എന്നുള്ളത് അവിതർക്കമായി അവതരിപ്പിക്കുന്നു. ന്യായപ്രമാണത്തിലും ആചാരങ്ങളിലും അഗാധമായ അവഗാഹമുള്ളവരായിരുന്നിട്ടും തങ്ങളുടെ തൊട്ടുമുമ്പിൽ കണ്ട പരമമായ സത്യത്തെ മനസ്സിലാക്കുവാൻ ശാസ്ത്രിമാർക്കും പരീശന്മാർക്കും കഴിയാതെ പോകുന്നു. ക്രിസ്തു ദൈവപുത്രനാണെന്നുള്ള വെളിപ്പെടുത്തൽ അവർ മനസ്സിലാക്കുന്നില്ല. ഈ ദൈവദൂഷണത്തിനാണ് ക്രിസ്തുവിനെ യഹൂദർ വിചാരണ ചെയ്തത്.

പരിശുദ്ധ വലിയ നോമ്പിലെ നമസ്കാരങ്ങളിലെല്ലാം നാം ആവർത്തിച്ചു കാണുന്ന ആശയമാണ്, വെറും ഭക്ഷണമോ മറ്റു വർജ്ജ്യങ്ങളോ മാത്രം ദൈവത്തോട് നമ്മെ അടുപ്പിക്കുന്നില്ല; പകരം മനസ്സിന്റെയും ആത്മാവിന്റെയും ശുദ്ധിയും കാരുണ്യപ്രവർത്തികളുമാണ് അത് സാധ്യമാക്കുന്നത് എന്ന്. നിയമത്തിൽ കൂടി മാത്രം നാം ചിന്തിക്കുമ്പോൾ, കരുണയുടെ സ്പർശനം ഇല്ലാതെ പോകുന്നു. സഭയും ദേവാലയവും ആരാധനാനുഷ്ഠാനങ്ങളുമെല്ലാം ഒരുവനെ ക്രിസ്തുവിലേക്ക് അടുപ്പിക്കുന്ന ചവിട്ടുപടികളായി മാറേണ്ടതുണ്ട്. സഹായിക്കാൻ ത്രാണിയുള്ളവരും ഉത്തരവാദിത്വം ഉള്ളവരും അത് ചെയ്യാതെ മാറി നിൽക്കുമ്പോൾ വെറും സാധാരണക്കാരായ മനുഷ്യർ വളരെ ഉത്തരവാദിത്വത്തോടു കൂടി സഹായഹസ്തങ്ങൾ നീട്ടുന്നത് മതത്തിന്റെ വക്താക്കളെന്ന് അവകാശപ്പെടുന്നവർക്കെതിരെയുള്ള ശക്തമായ ഒരു പരിഹാസം കൂടിയാണ്. ഈ മതാന്ധതയാണ് നാം ഇല്ലാതാക്കേണ്ടത് എന്നാണ് ക്രിസ്തുവിവക്ഷ. തിരുവചനം പ്രസ്താവിക്കുവാനും അതിന്റെ അന്തഃസത്ത ഉൾക്കൊള്ളുവാനും അതിന് ആസ്പദമായി ജീവിക്കുവാനും ക്രിസ്തു ഉപദേശിക്കുന്നു.

ഇത്രയുംനാൾ തന്നെ ചുമന്ന കിടക്കയെ ചുമക്കുവാനാണ് ക്രിസ്തു ആ മനുഷ്യനോട് ആവശ്യപ്പെടുന്നത്. വളരെ ലളിതവും വ്യക്തവുമായ ഒരു ആശയം ഇതിൽ നമുക്ക് ദർശിക്കാവുന്നതാണ്. പരസഹായമില്ലാതെ ജീവിക്കാൻ സാധിക്കാത്ത ഒരുവൻ ഇന്ന് സ്വയംപര്യാപ്തത നേടുക മാത്രമല്ല മറ്റുള്ളവരുടെ ഭാരങ്ങളെ ചുമക്കുവാൻ കൂടി പ്രാപ്തി നേടുന്നു. ഇത് നമ്മുടെയും ഒരു ഉത്തരവാദിത്വമാണ്. വിശ്വാസത്തിലും ഭക്തിയിലും നമ്മെ നയിച്ച്, സ്വന്തം കാലിൽ നിൽക്കുവാൻ നമ്മെ പ്രാപ്തരാക്കിയ, ഊണിലും ഉറക്കത്തിലും നമ്മുടെ നന്മകൾ മാത്രം സ്വപ്നം കണ്ട നമ്മുടെ മാതാപിതാക്കളെ, വയോജനങ്ങളെ, അവർക്ക് പരസഹായമില്ലാതെ ജീവിക്കുവാനാകാത്ത ഒരു അവസ്ഥ വരുമ്പോൾ കരുതേണ്ട കടമ നമ്മെ ഓർമ്മിപ്പിക്കുന്നു. ഒരുവനെ പൂർണ മനുഷ്യനാക്കി മാറ്റുവാൻ ദൈവസന്നിധിയിലേക്ക് അടുപ്പിക്കണമെന്നും, മുമ്പിലുള്ള ഒന്നും തടസ്സമാകരുതെന്നും, അപരന്റെ വിശ്വാസവും ത്യാഗവും സ്നേഹവും നമ്മുടെ നന്മയ്ക്കും ക്രിസ്തുവിന്റെ നമ്മോടുള്ള കരുണയ്ക്കും പ്രാപ്തമാകുമെന്നുമുള്ള സദ്വാർത്തയാണ് ഈ സംഭവത്തിൽ കൂടി നമുക്ക് ലഭിക്കുന്നത്.



**മുൻ കേന്ദ്ര മന്ത്രി പ്രൊഫ: കെ. വി. തോമസ് പ. കാതോലിക്ക ബാവായെ പരുമല ആശുപത്രിയിൽ വീണ്ടും സന്ദർശിച്ചു.**



**ബി.ജെ. പി സംസ്ഥാന വൈസ് പ്രസിഡന്റ് ഡോ. കെ. എസ്. രാധാകൃണൻ പ. ബാവാ തിരുമേനിയെ പരുമലയിൽ സന്ദർശ്ശിച്ചു**



## ഓർത്തഡോക്സ് യുവജന പ്രസ്ഥാനം ഒമാൻ മേഖലാ കോൺഫറൻസ് നടന്നു

മസ്കത്ത്: മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ഒമാൻ മേഖലയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ഏകദിന കോൺഫറൻസ് "ഹാഗോ-2020" ഇന്ന് ഗാലാ സെന്റ്. മേരീസ് ഓർത്തഡോക്സ് ചർച്ചിൽ നടന്നു. പുതുതായി രൂപീകരിച്ച യുവജന പ്രസ്ഥാനം ഒമാൻ മേഖലയുടെ പ്രഥമ സമ്മേളനത്തിനാണ് ഗാലാ സെന്റ്. മേരീസ് ഓർത്തഡോക്സ് ഇടവക ആതിഥ്യം വഹിചത്. "ക്രിസ്തുവിനെ നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവായി വിശുദ്ധീകരിപ്പിൻ" (1 പത്രോസ് 3:14) എന്നതായിരുന്നു കോൺഫറൻസിന്റെ ചിന്താവിഷയം.

സഭയുടെ അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്തായും സഭയുടെ മീഡിയാ വിഭാഗം തലവനുമായ ഡോ. ഗീവർഗീസ് മാർ യൂലിയോസ് ocym Oman zone ന്റെ ലോഗോ പ്രകാശനം നിർവ്വഹിച്ചു.



## കാതോലിക്കാദിനം 2020 ഭദ്രാസനതല സമ്മേളനങ്ങൾ ആരംഭിച്ചു

കോട്ടയം: 2020-ലെ കാതോലിക്കാദിനത്തോടനുബന്ധിച്ച് സഭാ തലത്തിൽ നടത്തപ്പെടുന്ന സഭാ ദിനോഘോഷ വിശദീകരണ സമ്മേളനങ്ങൾ ആരംഭിച്ചു. തിരുവനന്തപുരം ഭദ്രാസനതല സമ്മേളനം മാർച്ച് 2-ന് ഇടമുളയ്ക്കൽ വി.എം.ഡി.എം സെന്ററിൽ വച്ച് ഭദ്രാസനാധിപൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു.

കൊല്ലം ഭദ്രാസന വിശദീകരണ സമ്മേളനം ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കുണ്ടറ സെമിനാരിയിൽ വച്ചും കൊട്ടാരക്കര - പുനലൂർ ഭദ്രാസന സമ്മേളനം മാർച്ച് 3-ന് കോട്ടപ്പുറം സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ വച്ച് ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിലും നടന്നു. അടൂർ - കടമ്പനാട് ഭദ്രാസന സമ്മേളനം ഡോ.ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കരുവാറ്റ സെന്റ് മേരീസ് പളളിയിൽ വച്ച് നടന്നു. ഫിനാൻസ് കമ്മറ്റി പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ.ജോൺ, അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ എന്നിവരെ കൂടാതെ അതതു ഭദ്രാസന സെക്രട്ടറിമാർ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഇടവക വികാരിമാർ, ഇടവക പ്രതിനിധികൾ തുടങ്ങിയവർ എല്ലാ സമ്മേളനങ്ങളിലും സംബന്ധിച്ചു.

2017 മാർച്ച് 1-ന് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷനിൽ തെരഞ്ഞെടുക്കപ്പെട്ട് മൂന്ന് വർഷം പൂർത്തീകരിച്ച വൈദിക ട്രസ്റ്റി ഡോ. എം. ഒ. ജോൺ അച്ചനെയും അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മനെയും തിരുവനന്തപുരം ഭദ്രാസന സമ്മേളനം അനുമോദിച്ചു.

## കുറുപ്പംപടി പള്ളി കേസ്

പെരുമ്പാവൂർ: കുറുപ്പംപടി പള്ളി കേസിൽ എന്തെങ്കിലും എവിഡൻസ് ഹാജരാക്കുവാൻ ഉണ്ടെങ്കിൽ മാർച്ച് 9-നകം സമർപ്പിക്കുവാൻ നിർദ്ദേശം. ഇനിയും സമയമനുവദിക്കുവാൻ കഴിയില്ലായെന്നും ജില്ലാ കോടതി..

പള്ളി കേസുകൾ കെ. എസ്. വർഗ്ഗീസ് കേസുമായി ബന്ധപ്പെട്ടാതാണോ എന്ന് പരിശോധിച്ച് റിപ്പോർട്ട് സമർപ്പിക്കുവാനാണു സുപ്രീംകോടതി നിർദ്ദേശം എന്ന് യാക്കോബായ വിഭാഗം ചൂണ്ടിക്കാട്ടിയപ്പോൾ അങ്ങനെയല്ലായെന്നും കെ. എസ്. വറുഗീസ് കേസിലെ വിധി ബാധിക്കുന്ന കേസാണെങ്കിൽ അത് പ്രകാരം അപ്പോൾ തന്നെ തീർപ്പാക്കി റിപ്പോർട്ട് സമർപ്പിക്കുവാനാണു സുപ്രിംകോടതി നിർദ്ദേശമെന്നും കോടതി വ്യക്തമാക്കി.



**16 വർഷം പൂട്ടിക്കിടന്ന ഊരമന സെന്റ് ജോർജ് താബോർ ഓർത്തഡോക്സ് പള്ളിയുടെ കീഴിൽ ഉള്ള മാർ എലിയാ ചാപ്പൽ തുറന്ന് പുനർനിമ്മാണം നടത്തി. മാർച്ച് 7-ന് ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് കൂദാശ നിർവഹിച്ചു.**



**പുനർ നിമ്മാണം നടത്തിയ ഊരമന സെന്റ് ജോർജ് താബോർ ഓർത്തഡോക്സ് പള്ളിയുടെ കീഴിൽ ഉള്ള മാർ എലിയാ ചാപ്പൽ.**



എം. പി. അബ്ദു സമദ് സമദാനി പ. കാതോലിക്കാ ബാവായെ സന്ദർശിച്ചു



13–ാമത് ചെങ്ങന്നൂർ ഭദ്രാസന കൺവൻഷൻ ഭദ്രാസന വിദ്യാർത്ഥി സംഗമം ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ജി. ബാലചന്ദ്രൻ (International Trainer and Motivational Speaker) ക്ലാസ്സ് നയിച്ചു.




വസ്തു ഇല്ലാതിരുന്ന 22 കുടുംബങ്ങൾക്ക് സ്വന്തം സ്ഥലം സൗജന്യമായി എഴുതി നൽകുകയും കൂടാതെ വിവിധ ജീവകാരുണ്യ പദ്ധതികൾക്ക് നേതൃത്വം നൽകുകയും ചെയ്യുന്ന ഫാ. മാത്യൂസ് വാഴക്കൂട്ടത്തിലിന് മാർ തേവോദോസിയോസ് തണൽ ജീവകാരുണ്യ അവാർഡ് തുകയും ഫലകവും ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് സമ്മാനിക്കുകയും പൊന്നാട അണിയിച്ച് ആദരിക്കുകയും ചെയ്യുന്നു.

## തണൽ സ്നേഹവീട് പദ്ധതിയുടെ സമാപനവും മാർ തേവോദോസിയോസ് തണൽ ജീവകാരുണ്യ പുരസ്കാര ദാനവും

മസ്ക്കറ്റ് : മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകയുടെ 2019-2020 പ്രവർത്തന വർഷത്തെ തണൽ സ്നേഹവീട് പദ്ധതിയുടെ സമാപനവും മാർ തേവോദോസിയോസ് തണൽ ജീവകാരുണ്യ പുരസ്ക്കാരദാനവും മാർച്ച് 6 വെള്ളിയാഴ്ച്ച നടത്തപ്പെട്ടു. റൂവി സെന്റ്. തോമസ് ചർച്ചിൽ നടന്ന ചടങ്ങിൽ ഇടവക വികാരി ഫാ. പി. ഓ മത്തായി അധ്യക്ഷത വഹിച്ചു. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത മുഖ്യ അതിഥി ആയിരുന്നു. മസ്ക്കറ്റ് മഹാ ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ അനേകർക്ക് ആശ്രയവും ആശ്വാസവും നൽകുന്ന ഒന്നാണ് എന്ന് മെത്രാപ്പോലീത്ത തന്റെ മുഖ്യ പ്രഭാഷണത്തിൽ പറയുകയുണ്ടായി. പദ്ധതിയുടെ ഈ വർഷത്തെ പ്രവർത്തന റിപ്പോർട്ട് കൺവീനർ ബോബൻ മാത്യു തോമസ് അവതരിപ്പിച്ചു. സാന്ത്വനം ജീവകാരുണ്യ പദ്ധതിയുടെ പ്രവർത്തന റിപ്പോർട്ട് കൺവീനർ റ്റി.ജെ.ജോസഫും അവതരിപ്പിച്ചു.

തണൽ പദ്ധതിയിലൂടെ കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ ഉള്ള ഏഴ് കുടുംബങ്ങൾക്ക് സ്വന്തമായ ഭവനം നിർമ്മിച്ച് നൽകുന്നതിന് സാധിച്ചു. സാന്ത്വനം പദ്ധതിയിൽ വിദ്യാഭ്യാസം, ചികിത്സ, വിവാഹം, ഭവന നിർമ്മാണം, പ്രളയ ദുരിതാശ്വാസം തുടങ്ങിയവക്കായി സഹായം നൽകി.

ചടങ്ങിൽ തണൽ ജീവകാരുണ്യ പദ്ധതിയുടെ ഈ വർഷത്തെ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തണൽ പുരസ്കാരം സ്വന്തമായി വീട് വയ്ക്കുന്നതിന് വസ്തു ഇല്ലാതിരുന്ന 22 കുടുംബങ്ങൾക്ക് സ്വന്തം സ്ഥലം സൗജന്യമായി എഴുതി നൽകുകയും കൂടാതെ വിവിധ ജീവകാരുണ്യ പദ്ധതികൾക്ക് നേതൃത്വം നൽകുകയും ചെയ്യുന്ന ഫാ. മാത്യൂസ് വാഴക്കൂട്ടത്തിലിന് അവാർഡ് തുകയും ഫലകവും സമ്മാനിക്കുകയും പൊന്നാട അണിയിച്ച് ആദരിക്കുകയും ചെയ്തു. ഇടവക അസ്സോസിയേറ്റ് വികാരി ഫാ. ബിജോയ് വർഗ്ഗീസ് മാത്യൂസ് അച്ചന്റെ പ്രവർത്തന മേഖലകളെ കുറിച്ച് വിശദീകരിച്ചു. പുരസ്കാരം സ്വീകരിച്ച് കൊണ്ട് മാത്യൂസ് അച്ചൻ മറുപടി പ്രസംഗം നടത്തി. ഇടവകയിലെ അദ്ധ്യാത്മീക പ്രസ്ഥാനങ്ങൾ തണൽ പദ്ധതിയിലേക്കുള്ള സംഭാവനകൾ പ്രസ്തുത ചടങ്ങിൽ വെച്ച് കൈമാറി.

ചടങ്ങിൽ ഇടവക സെക്രട്ടറി പ്രദീപ് വർഗ്ഗീസ് സ്വാഗതം പറഞ്ഞു. സഭാ മാനേജിംഗ് കമ്മറ്റി അംഗം ഡോ. ഗീവർഗീസ് യോഹന്നാൻ ആശംസകൾ അർപ്പിച്ചു. ഇടവക ട്രസ്റ്റി ജോൺ തോമസ് (സാജൻ) നന്ദി രേഖപ്പെടുത്തി. ഇടവക കോ-ട്രസ്റ്റി സാബു ചാണ്ടി ചടങ്ങിൽ സന്നിഹിതനായിരുന്നു.

# പാത്രിയർക്കീസ് വിഭാഗം നുണപ്രചരണങ്ങൾ നടത്തുന്നു: ഡോ. മാത്യൂസ് മാർ സേവേറിയോസ്

കോട്ടയം: സഭാതർക്കം സംബന്ധിച്ച് പാത്രിയർക്കീസ് വിഭാഗം നുണപ്രചരണങ്ങൾ നടത്തി പൊതുസമൂഹത്തെ തെറ്റിദ്ധരിപ്പിക്കുവാൻ ശ്രമിക്കുകയാണെന്ന് പ. കാതോലിക്കാ ബാവായുടെ അസിസ്റ്റന്റും കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത. ദീർഘകാലം വിഘടിച്ചുനിന്ന ശേഷം 1958-ലെ സുപ്രീംകോടതിവിധിയിൽ പൂർണ്ണ പരാജയം ഏറ്റുവാങ്ങേണ്ടിവന്ന പാത്രിയർക്കീസ് വിഭാഗം, സഭയിൽ സമാധാനമുണ്ടാക്കാൻ താത്പര്യം കാണിച്ചപ്പോൾ മറ്റൊന്നും ചിന്തിക്കാതെ സമാധാന കരാറുണ്ടാക്കാൻ ഓർത്തഡോക്സ് സഭാനേതൃത്വം തയ്യാറായി. എന്നാൽ 1934 ലെ ഭരണഘടന അനുസരിച്ച് സഭയും പള്ളികളും ഭരിക്കപ്പെടണമെന്ന സമാധാന ഉടമ്പടി, 1970-ൽ പാത്രിയർക്കീസ് വിഭാഗം ഏകപക്ഷീയമായി ലംഘിച്ച് വീണ്ടും സഭയിൽ വിഘടനമുണ്ടാക്കുകയായിരുന്നു. തുടർന്ന് ഭരണഘടനയ്ക്കു വിരുദ്ധമായി, തിരഞ്ഞെടുക്കപ്പെടാത്തവരെ മെത്രാന്മാരായി വാഴിക്കുകയും, സെമിനാരി വിദ്യാഭ്യാസമോ മറ്റ് അടിസ്ഥാന യോഗ്യതകളോ ഇല്ലാത്തവരെ വൈദികരായി നിയമിക്കുകയും ചെയ്തുകൊണ്ട് ഒരു സമാന്തര ഭരണം മലങ്കരയിൽ സ്ഥാപിക്കയാണുണ്ടായത്. 1974 മുതൽ നിയമാനുസൃത വികാരിമാരെയും അവരെ പിന്താങ്ങിയിരുന്നവരെയും പള്ളികളിൽ നിന്നും നിഷ്ക്കരുണം പുറത്താക്കി പള്ളികൾ പിടിച്ചെടുത്തുകൊണ്ടിരുന്നു. ഇന്നിപ്പോൾ ഞങ്ങളുടെ പള്ളികൾ എന്ന് അവർ അവകാശപ്പെടുന്ന എല്ലാപള്ളികളും 1958 മുതൽ 1973, 74 കാലം വരെ ഓർത്തഡോക്സ് സഭയുടെ 1934 ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെട്ടിരുന്നവയാണ്. അവിടെനിന്നും ഓർത്തഡോക്സ് സഭയുടെ വൈദികരെയും ജനങ്ങളെയും നിഷ്ക്കരുണം അടിച്ചുപുറത്താക്കിയ ശേഷമാണ് സമാന്തരഭരണക്കാർ പള്ളികൾ പിടിച്ചെടുത്തത് എന്ന സത്യം മറച്ചു വച്ചുകൊണ്ടാണ് നുണ പ്രചരണം നടത്തുന്നത്. മുഷ്ടിബലം കൊണ്ട് ഏതാനും വർഷങ്ങൾ ഏതാനും പള്ളികൾ, സ്വന്തം അധീനതയിൽ അനധികൃതമായി നിലനിർത്തി എന്നതുകൊണ്ടുമാത്രം ആ പള്ളികൾ അവരുടേതായിത്തീരുകയില്ലല്ലോ.

സത്യത്തിനുവേണ്ടി നിലകൊണ്ടു എന്ന കാരണത്താൽ പുറത്താക്കപ്പെട്ട ഓർത്തഡോക്സ് വൈദികർ ശമ്പളമില്ലാതെ അലയേണ്ടിവന്നു. ഏതാനും വൈദികർക്ക് ഭാഗികമായി ഇടവക ശുശ്രൂഷകൾ നടത്താനുള്ള അവസരം ലഭിച്ചപ്പോൾ, ഇടവകകളിൽ നിന്നും പൂർണ്ണമായി പുറത്താക്കപ്പെട്ടവരെ മറ്റു മാർഗ്ഗങ്ങളിലൂടെ സഹായിക്കേണ്ട ഭാരം സഭ ഏറ്റെടുക്കേണ്ടിവന്നു. കേരളത്തിന് അകത്തും പുറത്തുമുള്ള സമ്പന്ന മേഖലകളിൽ നിന്നും ലഭിച്ച സഹായങ്ങൾ കൊണ്ട്, കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ സ്ഥാപിതമായ വൈദികക്ഷേമനിധിയിൽ നിന്നും നൽകാൻ സാധിച്ചിരുന്ന തുഛമായ വരുമാനം കൊണ്ടുമാത്രം പ്രശ്നബാധിത പ്രദേശങ്ങളിലെ വളരെ അധികം വൈദികർ, ജീവിതാന്ത്യം വരെ ഉപജീവനം കഴിക്കേണ്ടി വന്നു. പ്രശ്ന ബാധിത പ്രദേശങ്ങളിൽ നിന്നും ഏതാനും വൈദികർ ദൂരെയാത്ര ചെയ്ത് മറ്റു ഭദ്രാസനങ്ങളിൽ പോയി ശുശ്രൂഷ അനുഷ്ഠിക്കേണ്ടിവന്നു. അതിനു മുപരി പാത്രിയർക്കീസ് വിഭാഗത്തിന്റെ നിരന്തരമായ ആട്ടും തുപ്പും സഹിച്ചു കൊണ്ട് സഭയുടെ സ്വാതന്ത്ര്യം കാത്തുസംരക്ഷിക്കേണ്ട ചുമതലകൂടി ഈ വൈദികരിൽ നിക്ഷിപ്തമായിരുന്നു. ഇന്ന് ഞങ്ങളുടെ പള്ളികൾ എന്ന് സങ്കോചമില്ലാതെ പറയുന്നവർ ഈ സത്യങ്ങൾ മറച്ചു വയ്ക്കുന്നത് ദയനീയമാണ്.

കോതമംഗലം പള്ളിയിൽ സംഭവിച്ചത് ഒരു ഉദാഹരണമാണ്. 1974 ൽ അഭി. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയാൽ അവിടെ നിയമാനുസൃതം നിയമിതനായി ഭരണം നടത്തിക്കൊണ്ടിരുന്ന വികാരി, സാത്വികനായിരുന്ന ബഹു. കെ. സി. സഖറിയാ അച്ചനെ അനാവശ്യമായി കുറ്റാരോപിതനാക്കി പുറത്താക്കിയശേഷം തികച്ചും അനധികൃതമായി ഇടവക മെത്രാപ്പോലീത്തായുടെ അറിവോ സമ്മതമോ ഇല്ലാതെ മറ്റൊരു വൈദികനെ ഭരണത്തിലാക്കുകയായിരുന്നു. ഈ നടപടിയിൽ പ്രതിഷേധിച്ചവരെ മുഷ്ടിചുരുട്ടിക്കാട്ടി ഭയപ്പെടുത്തി കീഴ്പ്പെടുത്തുകയായിരുന്നു.

ഈ സത്യങ്ങൾ സുപ്രീംകോടതി തിരിച്ചറിഞ്ഞതിനാലാണ് കേസുകൾ പാത്രിയർക്കീസ് വിഭാഗത്തിന് പ്രതികൂലമായി ഭവിച്ചുകൊണ്ടിരിക്കുന്നത്. എന്ത് പ്രതിസന്ധി വന്നാലും തങ്ങൾ നുണപറഞ്ഞു വിശ്വസിപ്പിച്ചു കൂടെ നിർത്തിയിരിക്കുന്ന കുറേ ജനങ്ങളുടെ പിൻബലം കാട്ടി എല്ലാം തരണം ചെയ്യാം എന്ന എതിർ വിഭാഗത്തിന്റെ അഹങ്കരമാണ് 2017 ജൂലൈ 3-ന് അസ്തമിച്ചത്. 1995 -ലെ വിധി അനുസരിച്ച് സഭ ഒന്നായിത്തീരാനുള്ള സുപ്രീംകോടതിയുടെ നിർദ്ദേശവും പാത്രിയർക്കീസ് വിഭാഗം അംഗീകരിച്ചില്ല. ആ വിധി അനുസരിക്കാൻ തയ്യാറാവാതിരുന്നതും, പാത്രിയർക്കീസ് വിഭാഗം വീണ്ടും അക്രമങ്ങൾ അഴിച്ചുവിട്ടതുമാണ് ഈ പ്രശ്നം തുടരാനുള്ള കാരണമെന്ന് 2017-ൽ സുപ്രീംകോടതി കണ്ടെത്തിയിരിക്കുന്നു.



1958-ലെ ഉഭയസമ്മത കരാർ അനുസരിച്ച് തുടർന്നും, സഭയും പള്ളികളും ഭരിക്കപ്പെടണം എന്നതു മാത്രമാണ് ഓർത്തഡോക്സ് സഭയുടെ ആവശ്യം. അത് ഇന്ത്യയുടെ പരമോന്നത കോടതി അംഗീകരിച്ചു കഴിഞ്ഞു. അതിനു തയ്യാറാവാത്തവർക്ക് പുതിയപള്ളികൾ ഉണ്ടാക്കി അവരുടെ ആരാധനാസ്വാതന്ത്ര്യം നിലനിർത്താം. ആരുടെയും ആരാധനാസ്വാതന്ത്ര്യം ഹനിക്കണമെന്നോ ആരെയും പള്ളികളിൽ നിന്നു പുറത്താക്കണമെന്നോ ഓർത്തഡോക്സ് സഭയോ കോടതികളോ ആവശ്യപ്പെട്ടിട്ടില്ല. സമാന്തരഭരണം അവസാനിപ്പിക്കണമെന്നു മാത്രമാണ് ആവശ്യം. നിയമാനുസൃത വികാരിമാർ കോടതിവിധിയുമായി, പള്ളിയിൽ ആരാധനയ്ക്കുവരുമ്പോൾ അവരെ തടയാൻ ശ്രമിക്കുന്നതു കൊണ്ടു മാത്രമാണ് സംഘർഷമുണ്ടാകുന്നതും, പോലീസിന് ഇടപെടേണ്ടി വരുന്നതും. ഭൂരിപക്ഷത്തിന്റെ പേരുപറഞ്ഞ് എന്തു വികൃതിയും കാട്ടിക്കൂട്ടാമെന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ നിലപാട് പരിഷ്കൃത സമൂഹത്തിന് ചേർന്നതല്ലെന്നും മാർ സേവേറിയോസ് പറഞ്ഞു.



**അങ്കമാലി ഭദ്രാസനത്തിന്റെ ജീവകാരുണ്യനിധിയുടെ ഫണ്ട് ശേഖരണത്തിന്റെ ഉത്ഘാടനം ഏലൂർ മാർ ഗ്രിഗോറിയോസ് പള്ളിയിൽ വെച്ച് ഇടവക മെത്രാപ്പോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പസ് നിർവഹിക്കുന്നു.**



കാതോലിക്കാദിന നിധി സമാഹരണത്തിന്റെ ഭാഗമായുള്ള കവർ വിതരണത്തിനായി ഇന്ന് തുമ്പമൺ ഭദ്രാസനത്തിൽ ബേസിൽ ദയറായിൽ ചേർന്ന മീറ്റിംഗിൽ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമ്മിസ് അദ്ധ്യക്ഷ പ്രസംഗം നടത്തുന്നു. ജോഷ്വ മാർ നിക്കോദിമോസ്, എബ്രഹാം മാർ സെറാഫിം, വൈദിക ട്രസ്റ്റി ഫാ. എം. ഓ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ,ഭദ്രാസന സെക്രട്ടറി ഫാ. ടൈറ്റസ് ജോർജ് എന്നിവർ പ്രസംഗിച്ചു.



നിലയ്ക്കൽ ഭദ്രാസനതല സുവിശേഷയോഗം തിരുമുറ്റം സെന്റ് മേരീസ് പള്ളിയിൽ ഡോ ജോഷ്വ മാർ നിക്കോദിമോസ് ഉത്ഘാടനം ചെയ്യുന്നു




## മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകയിലെ സൺഡേ സ്കൂളിന്റെ 38-ാമത് വാർഷിക ആഘോഷം

മസ്ക്കറ്റ്: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സൺഡേ സ്കൂളിന്റെ 38-ാമത് വാർഷിക ആഘോഷം റൂവി സെന്റ്. തോമസ് ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു. ഇടവക വികാരി ഫാ. പി. ഒ. മത്തായി അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. നൈനാൻ വി. ജോർജ്ജ് ഉത്ഘാടനം ചെയ്തു.

സൺഡേ സ്കൂൾ ഹെഡ്മിസ്ട്രെസ് സാറാ റോയ് കഴിഞ്ഞ അദ്ധ്യയന വർഷത്തെ റിപ്പോർട്ട് അവതരിപ്പിച്ചു. ജനറൽ കൺവീനർ ജെസ്സി കോശി സ്വാഗതം പറഞ്ഞു. അഹമ്മദാബാദ് ഭദ്രാസന പ്രതിനിധികളായ ഡോ. സി. തോമസ്, ബോബൻ മാത്യു തോമസ് ഇടവക ട്രസ്റ്റി ജോൺ തോമസ്, രക്ഷാകർതൃ പ്രതിനിധി മാത്യു. പി. തോമസ്, അധ്യാപക പ്രതിനിധി മെറീന സാറാ മാത്യു എന്നിവർ ആശംസകൾ അർപ്പിച്ച് സംസാരിച്ചു. സൺഡേസ്കൂൾ സ്റ്റാഫ് സെക്രട്ടറി സാം ഫിലിപ്പ് കൃതജ്ഞത അർപ്പിച്ചു. ഇടവക കോ-ട്രസ്റ്റി സാബു ചാണ്ടി, സെക്രട്ടറി പ്രദീപ് വർഗ്ഗീസ് എന്നിവർ സന്നിഹിതരായിരുന്നു. തുടർന്ന് വിവിധ ക്ലാസുകളിലെ കുട്ടികൾ നടത്തിയ വൈവിധ്യങ്ങളായ കലാപരിപാടികൾ അരങ്ങേറി. സൺഡേ സ്കൂളിൽ അക്കാദമിക്ക് തലത്തിലും, കലാമത്സരങ്ങളിലും വിജയികളായവർക്കുള്ള പുരസ്ക്കാരങ്ങൾ പ്രസ്തുത ചടങ്ങിൽ സമ്മാനിച്ചു.

## നിലയ്ക്കൽ ഭദ്രാസനതല സുവിശേഷയോഗം തിരുമുറ്റം സെന്റ് മേരീസ് പള്ളിയിൽ

റാന്നി: എല്ലാ വർഷവും പ. വലിയ നോമ്പിൽ സുവിശേഷ സംഘത്തിന്റെ അഭിമുഖ്യത്തിൽ നടത്തി വരുന്ന കോർൺ മിറ്റിംങ്ങ് തിരുമുറ്റം സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടന്നു.

ഈ വർഷത്തെ സുവിശേഷ യോഗം സന്ധ്യ നമസ്ക്കാരത്തെ തുടർന്ന് ഇടവക മെത്രാപ്പോലീത്താ ഡോ ജോഷ്വ മാർ നിക്കോദിമോസ് ഉത്ഘാടനം ചെയ്തു.

സുവിശേഷ സംഘം ഭദ്രാസന വൈസ് പ്രസിഡന്റ് വറുഗീസ് ഫിലിപ്പ് അച്ചൻ അദ്ധ്യക്ഷത വഹിച്ചു. കെ.എ ചെറിയാൻ അച്ചൻ പ്രസംഗിച്ചു. ഇടവക വികാരി വന്ദ്യ പോൾ ദാനിയേൽ അച്ചൻ സ്വാഗതവും സുവിശേഷ സംഘം ഭദ്രാസന ജോ. സെക്രട്ടറി സറാമ്മ ശാമുവേൽ നന്ദിയും പറഞ്ഞു.

തിരുമുറ്റം ഇടവക അഥിതേത്വം വഹിച്ച യോഗത്തിൽ ശേഷട് വൈദികരും വിവിധ ഇടവകളിലെ വിശ്വാസികളും ഉൾപ്പെടെ ധാരളം പേർ പങ്കെടുത്തു.

നിലയ്ക്കൽ ഭദ്രാസന ഗോസ്പ്പൽ ടീമിന്റെ അഭിമുഖ്യത്തിൽ ഭദ്രാസന മുൻ സെക്രട്ടറി ഷൈജു കുര്യനച്ചന്റെ നേതൃത്വത്തിലുള്ള വൈദികർ ഗാനശുശ്രുഷ നിർഹിച്ചു.

ഭദ്രാസന വൈദിക സംഘം സെക്രട്ടറി ജേക്കബ് ജോൺസ് കോർഎപ്പിസ്കോപ്പ സമാപന സ്തോത്ര പ്രാർത്ഥനയ്ക്ക് നേതൃത്വം നൽകി

## മുളന്തുരുത്തി പള്ളിയുടെ പോലീസ് പ്രൊട്ടക്ഷൻ കേസ്

കൊച്ചി: മുളന്തുരുത്തി പള്ളിയുടെ പോലീസ് പ്രൊട്ടക്ഷൻ കേസ് മാർച്ച് 9-ലേക്ക് വാദങ്ങൾക്കായി മാറ്റി വച്ചു.

## കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് പള്ളിക്കേസ്

എറണാകുളം: കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെട്ട കാഞ്ഞിരമറ്റം സെ. ഇഗ്നേഷ്യസ് പള്ളിയുടെ കേസ് പള്ളിക്കോടതി പരിഗണിച്ചു. വളരെ ആശ്ചര്യകരമായ നിലപാടാണ് പാത്രിയര്കീസ് പക്ഷം സ്വീകരിച്ചത്. 2017 ജൂലൈ 3 വിധിക്കു വിധേയമായി, ഇനി മേലാൽ സമാന്തര ഭരണമോ, ആരാധനയോ നടത്തില്ല എന്ന് കോടതി മുൻപാകെ രേഖാമൂലം എഴുതി സമർപ്പിച്ചു. അന്തിമ തീർപ്പ് കല്പിക്കുന്നതിനായി മാർച്ച് മാസം 16-ലേയ്ക്ക് കേസ് മാറ്റി വച്ചു.

പള്ളി ദൈവത്തിന്റെ ഭവനമാണ്. നാം പള്ളിയിൽ വിശുദ്ധിയിലും സത്യത്തിലും നീതിയിലും പ്രവർത്തിക്കണം. അപ്പോൾ ദൈവാനുഗ്രഹം ഉണ്ടാകും.

**– പാമ്പാടി തിരുമേനി**

## കോടതിവിധി നടപ്പാക്കാനും മലങ്കര ഓർത്തഡോക്സ് സഭയുടെ പള്ളി ഭരിക്കുന്നതിനും ഒരു മതമൈത്രി സംഘടനയുടെയും ആവശ്യമില്ല: ഹൈക്കോടതി

എറണാകുളം: മലങ്കരസഭയുടെ പള്ളികളിൽ അനാവശ്യമായി ഇടപെടാൻ വന്ന കോതമംഗലത്തെ മതമൈത്രിക്കാരെ ഓടിച്ചു നീതിപീഠവും.

അങ്കമാലി ഭദ്രാസനത്തിൽ പെട്ട കോതമംഗലം പള്ളിയുടെ കേസ് ഹൈക്കോടതിയുടെ പരിഗണയിൽ വന്നു. കോടതി കേസ് പരിഗണിച്ചപ്പോൾ കോതമംഗലത്തെ 'മതമൈത്രി' സംഘടന കക്ഷി ചേരണമെന്ന് ആവശ്യം ഉന്നയിച്ചു.

കോടതി മതമൈത്രി സംഘടനയെ കക്ഷി ചേരാൻ അനുവദിച്ചില്ല. മലങ്കര സഭയുടെ പള്ളി തർക്കങ്ങളിലും സുപ്രീം കോടതി അന്തിമമായി വിധി പറഞ്ഞ മലങ്കരസഭയുടെ പള്ളിയിൽ വിധി നടപ്പിലാക്കാനും 1934 ഭരണഘടന അനുസരിച്ചു ഭരിക്കേണ്ട മലങ്കരസഭയുടെ പള്ളികളിൽ ഒരു മതമൈത്രി സംഘടനയുടെയും ആവശ്യമില്ലായെന്നും നിങ്ങളുടെ ഒരു അസ്സിസ്റ്റൻസ് ഇവിടെ വേണ്ടെന്നും നിങ്ങളുടെ കേസ് ഡിസ്മിസ് ചെയ്യുമെന്നും കോടതി പറഞ്ഞു.

കേസ് തിങ്കളാഴ്ചത്തേക്ക് പോസ്റ്റ് ചെയ്തു. അന്ന് വീണ്ടും പരിഗണിക്കും.



**പ്രൊഫസർ വി. ടി. തോമസ് അനുസ്മരണ പ്രഭാഷണം പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ കെമിസ്ട്രി വിഭാഗത്തിൻറെ ആഭിമുഖ്യത്തിൽ നടന്നു. കുര്യാക്കോസ് മാർ ക്ലീമിസ് അധ്യക്ഷത വഹിച്ചു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് വിശിഷ്ടാതിഥിയായിരുന്നു. പ്രിൻസിപ്പൽ ഡോ. മാത്യു പി. ജോസഫ് നേതൃത്വം നൽകി.**




## മാർ ഒസ്താത്തിയോസ് സ്മൃതി: പ്രസംഗമത്സരം

മസ്കറ്റ്: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്ൾസ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ മലങ്കര ഓർത്തഡോക്ൾസ് സഭയിലെ മിഷൻ ബോർഡ് പ്രസിഡന്റും വിവിധ ജീവകാരുണ്യ പ്രസ്ഥാനങ്ങളുടെ സ്ഥാപകനുമായിരുന്ന മാനവീകതയുടെ പ്രവാചകൻ സഭാരത്നം അഭി. ഡോ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സ്മരണാർത്ഥം 'മാർ ഒസ്താത്തിയോസ് സ്മൃതി' എന്ന നാമത്തിൽ അനുസ്മരണ സമ്മേളനവും പ്രസംഗ മത്സരവും നടത്തപ്പെട്ടു. ഫെബ്രുവരി 14 വെള്ളിയാഴ്ച വി. കുർബാനക്ക് ശേഷം മാർത്തോമാ പാർസനേജ് ഹാളിൽ വച്ചു നടത്തിയ അനുസ്മരണ സമ്മേളനത്തിൽ ഇടവക വികാരി റവ. ഫാ. പി. ഓ മത്തായി അദ്ധ്യക്ഷത വഹിക്കുകയും, റവ. ഫാ. നൈനാൻ. വി ജോർജ് സമ്മേളനം ഉദ്ഘാടനം ചെയ്യുകയും അനുസ്മരണ പ്രഭാഷണം നടത്തുകയും ചെയ്തു.

ഇടവക കോ-ട്രസ്റ്റീ സാബു ചാണ്ടി, ഇടവക സെക്രട്ടറി പ്രദീപ് വർഗീസ് എന്നിവർ സന്നിഹിതരായിരുന്നു. യുവജനപ്രസ്ഥാനം സെക്രട്ടറി ആകാശ് മാത്യു വർഗീസ്, ട്രഷറർ ജോമോൻ സാമുവേൽ, ജോയിന്റ് സെക്രട്ടറി റ്റിജു തോമസ്, കൺവീനർമാരായ വർഗീസ് പി. അലക്സ് , ജസ്റ്റിൻ സാമുവേൽ എന്നിവർ നേതൃത്വം നൽകി.

## പൊതുയോഗം എറണാകുളം ജില്ലാക്കോടതി സ്റ്റേ ചെയ്തു

കൊച്ചി: കോതമംഗലം എം.എ. കോളേജ് അസ്സോസ്സിയേഷനിൽ നിന്ന് 39 ഓർത്തഡോക്സ് ഇടവകകളെ ഒഴിവാക്കുന്നതിന് വേണ്ടി മാർച്ച് 14-ന് കൂടുവാനിരുന്ന വിശേഷാൽ പൊതുയോഗം എറണാകുളം ജില്ലാക്കോടതി സ്റ്റേ ചെയ്തു. ഓർത്തഡോക്സ് സഭക്കു വേണ്ടി അഡ്വ. തോമസ് അധികാരം, അഡ്വ. മാർട്ടിൻ ജോസ് എന്നിവർ ഹാജരായി.

### മണർകാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കേസ്

കോട്ടയം: മണർകാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കേസ് കോട്ടയം സബ് കോടതിയിൽ വാദം ആരംഭിച്ചു. കേസ് തുടർ വാദത്തിനായി മാർച്ച് 16-ന് പരിഗണിക്കും.





**പ. വട്ടശ്ശേരിൽ തിരുമേനിയുടെ പുണ്യ നാമത്തിൽ ആദ്യമായി സ്ഥാപിതമായ അൽ-ഐൻ സെൻറ്. ഡൈനേഷ്യസ് ഓർത്തഡോക്സ് ദൈവാലയത്തിലേക്ക് യു.എ.ഇ. യിലെ യുവജനപ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ തീർഥയാത്ര നടന്നു.**